

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 03 No. 39 THE ONLINE OFFICIAL NEWS BULLETTIN 2020 October 24

SEASON OF CROSS | സ്ലീബാകാലം | ܥܕܢܐ ܕܨܠܝܒܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 25 ♪6<br>6th Sunday after the Feast of Holy Cross | 26 ♪2 | 27 ♪6 | 28 ♪2 | 29 ♪6 | 30 ♪2 | 31 ♪6 |



## സഭയുടേയും സമൂഹത്തിന്റെയും സുസ്ഥിതിക്കുവേണ്ടി അദ്ധ്വാനിക്കണം: പ. കാതോലിക്കാ ബാവാ

ദേവലോകം: കോവിഡ് പ്രതിസന്ധിയുടെ ഇക്കാലത്ത് സഭയുടെയും സമൂഹത്തിന്റെയും സുസ്ഥിതിക്കുവേണ്ടി പരമാവധി അദ്ധ്വാനിക്കണമെന്നും, രോഗദുരിതങ്ങൾ നീങ്ങിപ്പോകുന്നതിന് ദൈവത്തിൽ കൂടുതലായി ആശ്രയിക്കണമെന്നും പ. കാതോലിക്കാ ബാവാ. പരുമല തിരുമേനിയേപ്പോലെയുള്ള വിശുദ്ധന്മാരുടെ ജീവിതം ഈ വലിയ പാഠം നമുക്ക് പകർന്നുതരുന്നു. മലങ്കരസഭ ഏക ശരീരമായി നിന്നുകൊണ്ട് ദൈവാരാധന കരേറ്റണം എന്നത് ദൈവഹിതമാണെന്നും സഭാ ഭരണഘടനയുടേയും സുപ്രീംകോടതി വിധിയുടെയും അടിസ്ഥാനത്തിൽ സഭയിൽ സമാധാനം പുലരുവാൻ ദൈവം ഇടയാക്കട്ടെയെന്നും അദ്ദേഹം പറഞ്ഞു. കോവിഡ് നിയന്ത്രണങ്ങളുടെ പശ്ചാത്തലത്തിൽ പൂർണ്ണമായും ആധുനിക സാങ്കേതിക വിദ്യയുടെ സഹായത്തോടെ ചേർന്ന സഭാ മാനേജിംഗ് കമ്മറ്റിയിൽ ആദ്ധ്യക്ഷം വഹിക്കുകയായിരുന്നു പ. ബാവാ.

മുൻ രാഷ്ട്രപതി പ്രണബ് കുമാർ മുഖർജി, മാർത്തോമ്മാ സഭാ മേലദ്ധ്യക്ഷൻ ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ, സഭാ മിഷനറി ജ്യോതിസ് വെരി.റവ. കെ.ഐ. ഫിലിപ്പ് റമ്പാൻ, ഫാ. കെ.എം. ഐസക്ക്, ഫാ. എം. വി. ഏബ്രഹാം, മുൻ സഭാ മാനേജിംഗ് കമ്മറ്റി അംഗം ജേക്കബ് വർഗീസ് എന്നിവരുടെ വിയോഗത്തിൽ യോഗം അനുശോചനം രേഖപ്പെടുത്തി. കോവിഡ് 19 രോഗബാധ മൂലം നിര്യാതരായവർക്കുവേണ്ടി പ്രത്യേകം പ്രാർത്ഥന നടത്തി.

അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ അവതരിപ്പിച്ച സമുദായ വരവു ചെലവു കണക്കും വാർഷിക റിപ്പോർട്ടും യോഗം അംഗീകരിച്ചു. ഉണ്ണൂണ്ണി പോൾ & കമ്പനി, സജു & ജോസ് എന്നിവരെ സഭയുടെയും പരുമല സെമിനാരിയുടെയും ഓഡിറ്റർമാരായി നിയമിച്ചു.



**കണ്ടനാട് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ കബറടങ്ങിയിരിക്കുന്ന മാർ ബസേലിയോസ് ശക്രുള്ളാ മഫ്രിയാനയുടെ 256-ാമത് ഓർമ്മ പെരുന്നാളിന് കണ്ടനാട് വെസ്റ്റ് ഭദ്രാസനാധിപൻ ഡോ. മാത്യൂസ് മാർ സേവേറിയോസ് മുഖ്യകാർമ്മികത്വം വഹിച്ചു.**



**ഭാരതീയ ജനതാ പാർട്ടിയുടെ കേരള സംസ്ഥാന പ്രസിഡന്റ് കെ. സുരേന്ദ്രൻ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായെ കുന്നംകുളം ഭദ്രാസന അരമനയിലെത്തി സന്ദർശിച്ചു.**

Published by Dr. Geevarghese Mar Yulios Metropolitan on behalf of MOSC Media Department

# കൗമാ പ്രാർത്ഥനയുടെ വേദാടിസ്ഥാനം

ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്



**ആമുഖം**

നമ്മുടെ സഭയുടെ ആരാധന, വേദശകലങ്ങൾകൊണ്ടും വേദസൂചനകൾകൊണ്ടും പൂരിതമായിരിക്കുന്നു. ഇക്കാരണത്താൽ തന്നെ സുറിയാനി ആരാധനാ പാരമ്പര്യം ലോകത്തിലെ മറ്റെല്ലാ ക്രിസ്തീയ ആരാധനകളേക്കാളും ശ്രേഷ്ഠമായി പരിഗണിക്കപ്പെടുന്നു. ഇതിന് ഒരു ഉത്തമോദാഹരണമാണ് കൗമ പ്രാർത്ഥന. കൗമ പ്രാർത്ഥനയ്ക്ക് പ്രാരംഭം, കൗമ, മധ്യസ്ഥപ്രാർത്ഥന എന്നിങ്ങനെ മൂന്ന് ഭാഗങ്ങളുണ്ട്. ഇവ മൂന്നും ചേർന്നാൽ അതിൽ തന്നെ പ്രാർത്ഥനയുടെ പൂർണ്ണതയുണ്ടെന്ന് കാണാം. കൗമ എന്നാൽ നില എന്നർത്ഥം. കൗമയിൽ ആരംഭിച്ച് കൗമയിൽ അവസാനിക്കുന്ന പ്രാർത്ഥന യാമപ്രാർത്ഥനയാവുന്നു. സന്ധ്യ, സൂത്താറ, രാത്രി, പ്രഭാതം, മൂന്നാംമണി, ആറാം മണി, ഒമ്പതാം മണി എന്നിങ്ങനെ ഏഴ് യാമ നമസ്കാരങ്ങൾ ഉണ്ടല്ലോ. രാത്രി നമസ്കാരത്തിൽ നാല് ചെറു കൗമകൾ ഉൾക്കൊള്ളുന്നു. ഇവ കൂടാതെ ശയന നമസ്കാരവും ഉണ്ട്. പേർത്തും പേർത്തും ശിരസ്സ് നമിച്ചും സാഷ്ടാംഗം പ്രണമിച്ചും കൊണ്ടുള്ള അർത്ഥനകളും നമസ്കാരങ്ങളും വേദശകലങ്ങളും സൂചനകളുംകൊണ്ട് സമ്പുഷ്ടമാവുന്നു. ഇവ ശരീരത്തേയും മനസിനേയും ഒരേ സമയം സംശുദ്ധീകരിക്കാനുതകുന്നതായും ഭവിക്കുന്നു. ഇനിയും കൗമ പ്രാർത്ഥനയിൽ അടങ്ങിയിരിക്കുന്ന വേദസ്വാധീനം പരിശോധിക്കാം.

1. പിതൃപുത്ര പരിശുദ്ധാത്മാവാം ദൈവത്തിന് സ്തുതിയർപ്പിച്ചുകൊണ്ട് കാർമ്മികൻ കൗമ ആരംഭിക്കുന്നു. 'നമ്മുടെമേൽ തന്റെ കരുണയും മനോഗുണവും എന്നേക്കും ഉണ്ടായിരിക്കട്ടെ' എന്ന് ജനം പ്രതിവാക്യമായി ചൊല്ലുന്നു. അടുത്തതായി കാർമ്മികൻ ചൊല്ലുന്ന സ്തുതിവാക്യം യശയ്യാ പ്രവചനം 6:3 ൽ കാണുന്ന സെറാഫുകളുടെ സ്തുതിയും മത്തായി 21:9; മർക്കോസ് 11:10 എന്നീ സുവിശേഷഭാഗങ്ങളിൽ ജനം യേശു തമ്പുരാനെ യറുശലേമിലേക്ക് സ്വീകരിച്ച് ആനയിക്കുമ്പോൾ ചൊല്ലുന്ന സ്തുതിപ്പിൽ നിന്നുള്ള അവസാന ഭാഗവും ചേർത്തുണ്ടാക്കി എടുത്തിരിക്കുന്നു. ഈ സ്തുതിവാക്യം എം.ഒ.സി. പബ്ലിക്കേഷൻസ് പ്രസിദ്ധീകരിച്ചിരിക്കുന്ന വിശുദ്ധ കുർബ്ബാനക്രമത്തിൽ കൊടുത്തിരിക്കുന്നപ്രകാരം ഉദ്ധരിക്കുന്നു. "ആകാശവും ഭൂമിയും തന്റെ സ്തുതികളാൽ നിറഞ്ഞിരിക്കുന്ന ബലവാനായ ദൈവംതമ്പുരാൻ പരിശുദ്ധൻ പരിശുദ്ധൻ പരിശുദ്ധൻ. ഉയരങ്ങളിൽ സ്തുതി. ഈ സ്തുതിപ്പിലെ പരിഭാഷാപരമായ ചില വസ്തുതകൾ താഴെ കുറിക്കുന്നു.

(i) ആകാശം എന്നതിന് എം.ഒ.സി. തന്നെ പ്രസിദ്ധീകരിച്ചിരിക്കുന്ന ശ്ഹീമാ നമസ്ക്കാരത്തിൽ 'സ്വർഗ്ഗം' എന്ന വാക്ക് ഉപയോഗിച്ചിരിക്കുന്നു. സ്വർഗ്ഗം എന്ന വാക്കാണ് കൂടുതൽ ഉചിതം. കാരണം 'ശ്മായോ' എന്ന സുറിയാനി പദത്തിന് (ഹെവൻ എന്ന ഇംഗ്ലീഷ് പദത്തിനെന്നപോലെ) ആകാശം എന്നും സ്വർഗ്ഗം എന്നും മലയാളത്തിൽ വിവർത്തനം ചെയ്യാം: എന്നാൽ ആകാശം എന്ന മലയാള വാക്കിന് സ്വർഗ്ഗം എന്ന അർത്ഥം ഇല്ല. ആയതിനാൽ 'ആകാശത്തിലുള്ള ഞങ്ങളുടെ പിതാവേ' എന്നതിനു പകരം 'സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ' എന്ന് പരിഭാഷ മാറ്റിയപ്രകാരം 'സ്വർഗ്ഗവും ഭൂമിയും...' എന്ന് വിശുദ്ധ കുർബ്ബാനക്രമത്തിലും മറ്റ് നമസ്ക്കാരക്രമങ്ങളിലും മാറ്റം വരുത്തേണ്ടതാകുന്നു. സ്വർഗ്ഗം ഒരു സ്ഥലകാല സങ്കല്പമല്ല താനും.

(ii) സ്വർഗ്ഗം എന്ന പദം തന്നെ സെറാഫുകളുടെ സ്തുതിപ്പിനോട് സഭ പിന്നീട് കൂട്ടിച്ചേർത്തതാണെന്നും ഇവിടെ സൂചിപ്പിക്കുന്നു. ഇങ്ങനെയുള്ള നിരവധി പാഠഭേദങ്ങൾ ആരാധനയിൽ സഭ ഉപയോഗിക്കുന്നുണ്ട് എന്നും ഓർക്കാം.

(iii) 'തന്റെ സ്തുതികളാൽ' എന്നതിന് ശ്ഹീമോ നമസ്കാരത്തിൽ 'തന്റെ മഹത്വം കൊണ്ട്' എന്ന് പരിഭാഷപ്പെടുത്തിയിരിക്കുന്നു. രണ്ടും സുറിയാനി മൂലത്തിലുള്ള തെശുബുഹത്തോ – തെശ്ബഹോതെ എന്ന് ബഹുവചനം – എന്നതിന്റെ മലയാള തത്സമമാകുന്നു. എബ്രായ മൂലത്തിൽ നിന്നുള്ള മലയാള പരിഭാഷയായ സത്യവേദപുസ്തകത്തിലും 'മഹത്വം' എന്ന മലയാള തത്സമം കാണാം. എബ്രായ മൂലത്തിൽ കാബോദ് എന്ന് ഉപയോഗിച്ചിരിക്കുന്നു. ഇത് സ്തുതി, മഹത്വം, തേജസ് എന്നിങ്ങനെ സന്ദർഭോചിതം വിവർത്തനം ചെയ്യാം. 'തേജസ്' എന്ന മലയാള വാക്കിന് സുറിയാനിയിൽ തത്സമം ഇല്ല. ഇംഗ്ലീഷിലാകട്ടെ 'ഗ്ലോറി' എന്ന വാക്കേയുള്ളു. യെശ. 6:3–ൽ സന്ദർഭം കണക്കിലെടുത്ത് 'കാബോദ്' എന്ന എബ്രായ പദം 'തേജസ്' എന്ന് വിവർത്തനം ചെയ്യണം. അക്കാരണത്താൽ കൗമയിൽ കൊടുത്തിരിക്കുന്ന സ്തുതി വാക്യത്തിൽ സ്തുതി, മഹത്വം എന്നീ വാക്കുകൾക്കു പകരം 'തേജസ്' എന്ന പരിഭാഷ കൊടുക്കേണ്ടതാകുന്നു.




(iv) 'ബലവാനായ ദൈവം തമ്പുരാൻ' എന്ന പ്രയോഗം സുറിയാനി മൂലത്തിൽ നിന്നുള്ള ശരി പരിഭാഷ തന്നെ. എന്നാൽ മലയാള സത്യവേദപുസ്തകത്തിൽ 'സൈന്യങ്ങളുടെ യഹോവ' എന്ന് എബ്രായ ഭാഷയിൽ നിന്ന് വിവർത്തനം ചെയ്തിരിക്കുന്നു. 'യഹോവ' എന്ന വാക്ക് ഗ്രീക്ക് സെപ്റ്റജിന്റിലും സുറിയാനി പെശീത്തയിലും ഇംഗ്ലീഷ് വിവർത്തനങ്ങളിലും കർത്താവ് (കുറിയോസ് = മൊറിയോ = ലോർഡ് = കർത്താവ് = തമ്പുരാൻ) എന്ന് പകരം പ്രയോഗിച്ചിരിക്കുന്നു. പഠനവിധേയമായ സ്തുതിവാക്യത്തിലും പ്രതിവാക്യത്തിലും 'മൊറിയോ ആലോഹോ' എന്ന സുറിയാനി പ്രയോഗത്തിന് ദൈവം തമ്പുരാൻ, ദൈവമായ കർത്താവ് എന്നിങ്ങനെ പരിഭാഷപ്പെടുത്തിയിരിക്കുന്നു. ഇവിടെയെല്ലാം യഹോവയായ ദൈവം എന്ന് അർത്ഥമാക്കുന്നു. മൊറിയോ (കുറിയോസ് എന്ന് പുതിയനിയമ ഗ്രീക്കിൽ) എന്ന പദം യേശുവിനെ സൂചിപ്പിച്ചും ഉപയോഗിക്കുന്നു. ഇത്തരം സന്ദർഭങ്ങളിൽ മോറാൻ യേശുമശിഹാ എന്നാവും സുറിയാനി ആരാധനയിൽ ഉപയോഗിക്കുക.

**(v)** 'ഉയരങ്ങളിൽ സ്തുതി' എന്ന വിവർത്തനം വിശുദ്ധ കുർബ്ബാനക്രമത്തിലും ശ്ഹീമോ നമസ്ക്കാരത്തിലും കൊടുത്തിരിക്കുന്നു. സ്തുതി എന്ന പദത്തിന് സുറിയാനിയിലും പുതിയനിയമ മൂലഭാഷയിലും ഹോശന്ന എന്നു തന്നെയാണ്. പഴയ കുർബ്ബാനക്രമത്തിലും നമസ്ക്കാരക്രമങ്ങളിലും ഹോശന്ന എന്നായിരുന്നു. എന്തുകൊണ്ട് ഇതിനു മാറ്റം വരുത്തി എന്നു നിശ്ചയമില്ല. ഒരു കാരണം ഹോശന്ന എന്ന പദം കാലക്രമത്തിൽ ഒരു പുകഴ്ചാ വാക്കായി പരി

ണമിച്ചു. ഇക്കാരണത്താൽ സ്തുതി എന്ന പകരവാക്ക് ഉപയോഗിച്ചു. എന്നാൽ ഹോശന്ന എന്നതിന്റെ അർത്ഥവ്യാപ്തിയും ദൈവശാസ്ത്രപരവും ചരിത്രപരവുമായ സൂചനകളും ഈ പകരം വക്കലിലൂടെ നഷ്ടമാവുന്നു എന്നത് ചെറുതായി കണ്ടുകൂടാ.

**(vi) ഹോശന്ന = ഊശാന**

ഹോശന്ന എന്ന് ഗ്രീക്കിലും ഊശാനോ എന്ന് സുറിയാനിയിലും ഉപയോഗിച്ചിരിക്കുന്ന വാക്ക് **ഹോശിയാ നാ** (യഹോവേ ഞങ്ങളെ രക്ഷിക്കേണമേ) എന്നർത്ഥം വരുന്ന എബ്രായ പ്രയോഗത്തിൽ നിന്നും വന്നിട്ടുള്ളതത്രെ. ദൈവത്തിന്റെ അഭിഷിക്തനായ രാജാവ് ജനത്തിന്റെ അടുക്കലേക്ക് വരുമ്പോൾ ദൈവജനം രാജാവിനെ സ്വീകരിച്ചുകൊണ്ട് ചൊല്ലുന്ന സ്തുതിവാക്യമാണിത്. ദൈവജനം അഭിമുഖീകരിക്കുന്ന വേദനകളിൽ നിന്നും വിപത്തുകളിൽ നിന്നും വിടുതൽ നൽകണമെന്നുള്ള നിലവിളിയായും ഈ വാക്യത്തെ കാണണം. യേശുതമ്പുരാന്റെ കാലത്തെ സാമൂഹ്യവും സാമ്പത്തികവും രാഷ്ട്രീയവുമായ പശ്ചാത്തലം അടിമത്വത്തിന്റെയും അടിച്ചമർത്തലിന്റേയും ചൂഷണത്തിന്റെയും ആയിരുന്നുവല്ലോ. സ്വർഗ്ഗത്തിലെ ദൂതന്മാരും ഭൂമിയിലുള്ളവരോടൊപ്പം 'കർത്താവേ രക്ഷിക്കണമെ' എന്ന നിലവിളിയിൽ പങ്കുകൊള്ളുന്നു എന്ന അർത്ഥത്തിൽ 'ഉയരങ്ങളിൽ ഊശാന' എന്ന് ചൊല്ലുന്നു. ഇങ്ങനെ ഒരേസമയം, ദൈവമക്കളുടെ വിടുതലിനായുള്ള നിലവിളിയും, ഇതിനായി ദൈവം അയക്കുന്ന രക്ഷകനെ സ്വീകരിക്കുന്ന പുകഴ്ചാഗീതവും, ഭൗമികരുടെ ഈ നിലവിളിയിൽ ഉയരങ്ങളിലെ ദൈവദൂതരുടെ പങ്കുചേരലും, 'ഉയരങ്ങളിൽ ഊശാന' എന്ന ആർപ്പിൽ അടങ്ങിയിരിക്കുന്നു.

മേൽപ്പറഞ്ഞ വിശദാംശങ്ങളുടെ അടിസ്ഥാനത്തിൽ കൗമയുടെ പ്രാരംഭത്തിൽ കാർമ്മികൻ ചൊല്ലുന്ന സ്തുതിവാക്യം ഇങ്ങനെയായിരിക്കണം, സ്വർഗ്ഗവും ഭൂമിയും തന്റെ തേജസ്സാൽ നിറഞ്ഞിരിക്കുന്ന ബലവാനായ ദൈവം തമ്പുരാൻ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ. ഉയരങ്ങളിൽ ഊശാന.

2. സെറാഫുകളുടെ സ്തുതിപ്പും ഊശാന സ്തുതിപ്പും ചേർന്നുള്ള സ്തുതിവാക്യത്തിന് ആരാധകസമൂഹം ചൊല്ലുന്ന പ്രതിവാക്യം 'ദൈവമായ കർത്താവിന്റെ തിരുനാമത്തിൽ വന്നവനും വരുന്നവനുമായവൻ വാഴ്ത്തപ്പെട്ടവനാകുന്നു. ഉയരങ്ങളിൽ സ്തുതി' എന്നാണ്. ഈ പ്രതിവാക്യത്തിന് മൂന്നുനാല് വേദസൂചകങ്ങൾ ഉണ്ട്.

(i) ഒന്നാമത്തെ സൂചന സങ്കീ. 118:26 ആദ്യഭാഗമത്രെ, 'യഹോവയുടെ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവൻ.' ഇതൊരു സ്വാഗതവാക്യമാണ്. ഒന്നാമത്, ഇത് യഹോവയുടെ നാമത്തിൽ കടന്നുവരുന്ന ഏതൊരു ഭക്തനേയും, തീർത്ഥാടകനേയും സംബന്ധിച്ചുള്ളതാണ്. രണ്ടാമത് ഇതൊരു പ്രവചനമാകുന്നു. ദൈവജനത്തിന്റെ രക്ഷയ്ക്കായി ദൈവം അയക്കുന്ന വീണ്ടെടുപ്പുകാരനുള്ള സ്വാഗതമാകുന്നു. "യഹോവേ, ഞങ്ങളെ രക്ഷിക്കേണമേ. യഹോവേ, ഞങ്ങൾക്ക് ശുഭത നല്കേണമേ" (സങ്കീ. 118:25) എന്ന് തൊട്ടുമുമ്പുള്ള വാകൃത്തിൽ കൊടുത്തിരിക്കുന്നത് ഇതിന് തെളിവായിവരുന്നു. കാർമ്മികൻ ചൊല്ലുന്ന വാക്യം ദൈവമായ കർത്താവിനെ (യഹോവയെ) ക്കുറിച്ചെങ്കിൽ പ്രതിവാക്യം ദൈവമായ കർത്താവിന്റെ നാമത്തിൽ വരുന്ന യേശു തമ്പുരാനെ കണ്ടുകൊണ്ടാകുന്നു. യറുശലേമിലേക്ക് ഓശാന ചൊല്ലിയുള്ള യേശുതമ്പുരാന്റെ പ്രവേശനത്തിൽ ജനം ചൊല്ലുന്നതും ഈ അർത്ഥത്തിൽ തന്നെ. മത്തായി 21:9 = മർക്കോസ് 11:10 = യോഹന്നാൻ 12:13 : ഈ സുവിശേഷഭാഗങ്ങൾ പ്രവചനപൂർത്തീകരണം വ്യക്തമായും സൂചിപ്പിക്കുന്നു.

(ii) നാം പരിഗണിച്ചുകൊണ്ടിരിക്കുന്ന പ്രതിവാക്യത്തിൽ യേശുതമ്പുരാനെ 'വന്നവനും വരുന്നവനുമായവൻ' എന്ന് വിശേഷിപ്പിച്ചിരിക്കുന്നു. സുവിശേഷത്തിലെ യേശുതമ്പുരാന്റെ കഴിഞ്ഞകാല രക്ഷാകര വ്യാപാരത്തെ സംബന്ധിച്ച പരാമർശം സഭ എക്കാലത്തേയുമായി കാണുന്നു. ഇതിനു സമാനമായ പുതിയനിയമ ഭാഗം വെളിപാട് 4:8 ആകുന്നു. 'ഇരിക്കുന്നവനും, ഇരുന്നവനും വരുന്നവനുമായി സർവ്വശക്തിയുള്ള കർത്താവായ ദൈവം' എന്നവിടെ കാണാം.

(iii) 'ഉയരങ്ങളിൽ സ്തുതി' എന്ന് പ്രതിവാക്യത്തിൽ കാണുന്ന അവസാന ഭാഗം കാർമ്മികൻ ചൊല്ലുന്ന സ്തുതിവാക്യമായ 'ഉയരങ്ങളിൽ ഊശാന' എന്നതിന് സമാന്തരമായും സമാനമായും കൊടുത്തിരിക്കുന്നു. എന്നാൽ ലൂക്കോസിന്റെ സുവിശേഷത്തിൽ 'ഉയരങ്ങളിൽ ഊശാന' എന്ന ഭാഗം കാണുന്നില്ല. 'ഉയരങ്ങളിൽ സ്തുതി' എന്ന് മറ്റ് മൂന്ന് സുവിശേഷങ്ങളിലും ഇല്ല എന്നതും നാം ശ്രദ്ധിക്കുന്നു. അതേസമയം വിശുദ്ധ ലൂക്കോസ് തന്നെ യേശുതമ്പുരാന്റെ ജനനത്തിങ്കൽ രേഖപ്പെടുത്തുന്ന ദൂതസ്തുതിപ്പിന്റെ ആദ്യഭാഗത്തോടു ചേർന്നുവരുന്ന സ്തുതിപ്പാണ് ഇത് എന്നതും ശ്രദ്ധേയമാണ്, 'അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം...' (ലൂക്കോസ് 2:14).

3. 'ഞങ്ങളുടെ കർത്താവേ! ഞങ്ങളോടു കരുണ ചെയ്യണമേ' എന്നു തുടങ്ങുന്ന കൗമയിലെ ഭാഗം 'കുറിയേലായിസോൻ' എന്നതിന്റെ സുറിയാനി – മലയാള ഭാഷ്യങ്ങളാണ്. ഇവയെല്ലാം 'ദൈവമേ, പാപിയായ എന്നോടു കരുണയുണ്ടാകണമേ' എന്ന ചുങ്കക്കാരന്റെ അനുതാപം നിറഞ്ഞ പ്രാർത്ഥനയ്ക്ക് സമാനമായി വരുന്നു (ലൂക്കോസ് 18:13). ഈ പ്രാർത്ഥന പാഠഭേദങ്ങളോടെ മൂന്ന് നോമ്പ്, വലിയ നോമ്പ് എന്നീ സന്ദർഭങ്ങളിലും മറ്റവസരങ്ങളിലും ഭക്തജനം ഉപയോഗിക്കുന്നു.

4. 'സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ...' എന്ന യേശുതമ്പുരാൻ പഠിപ്പിച്ച പ്രാർത്ഥന കർത്തൃപ്രാർത്ഥന എന്ന പേരിൽ പ്രസിദ്ധമാണ് (മത്തായി 6:9-13 = ലൂക്കോസ് 11:2-4).

5. 'കൃപ നിറഞ്ഞ മറിയമേ നിനക്കു സമാധാനം' എന്ന് തുടങ്ങുന്ന പ്രാർത്ഥനയിലെ അവസാന വാചകം മാതാവിനോടുള്ള മധ്യസ്ഥതയാകുന്നു. ആദ്യ വാചകങ്ങൾ കന്യകമറിയമിനെപ്പറ്റി ലൂക്കോസിന്റെ സുവിശേഷത്തിൽ കൊടുത്തിരിക്കുന്ന ശ്രേഷ്ഠ വചസ്സുകൾ കോർത്തിണക്കിച്ചൊല്ലി അമ്മയുടെ ഭാഗ്യാവസ്ഥയിൽ സഭ പുകഴുകയാണ്: 'കൃപ നിറഞ്ഞ മറിയമേ! നിനക്കു സമാധാനം. ഞങ്ങളുടെ കർത്താവ് നിന്നോടു കൂടെ' (ഇവ പ്രധാന ദൂതനായ ഗബ്രിയേലിന്റെ വാക്കുകളാകുന്നു. ലൂക്കോസ് 1:28). സ്ത്രീകളിൽ നീ വാഴ്ത്തപ്പെട്ടവളാകുന്നു. നിന്റെ ഉദരഫലമായ ഞങ്ങളുടെ കർത്താവായ യേശുമശിഹാ വാഴ്ത്തപ്പെട്ടവനാകുന്നു' (കന്യകമറിയമിന്റെ ചാർച്ചക്കാരിയായ ഏലിശുബായുടെ വാക്കുകൾ. ലൂക്കോസ് 1:42). മാതാവിനോടുള്ള മദ്ധ്യസ്ഥതാ വാചകത്തിൽ കാണുന്ന 'ദൈവമാതാവ്, തമ്പുരാന്റെ അമ്മ' എന്നീ പ്രയോഗങ്ങളുടെ അടിസ്ഥാനം ഏലിശുബ 'എന്റെ കർത്താവിന്റെ അമ്മ' (ലൂക്കോസ് 1:43) എന്ന് പരിശുദ്ധാത്മ നിറവോടെ മാതാവിനെ സംബോധന ചെയ്തതത്രെ.

6. കൗമായേപ്പറ്റിയുള്ള ഈ പഠനത്തിൽ നാമിതുവരെ പ്രതിപാദിക്കാതിരുന്ന ഒരു ഭാഗം നമുക്കിനിയും പരിശോധിക്കാം. വേദപുസ്തകത്തിൽ നിന്നെടുത്തിട്ടുള്ളതല്ലാത്തതിനാലും സഭയുടെ ആരാധനാ പാരമ്പര്യത്തിൽ നിന്ന് വരുന്നതിനാലുമാണ് ഒടുവിലേക്കായി ഇത് നീക്കിവച്ചത് എന്ന് സൂചിപ്പിക്കട്ടെ. "ദൈവമേ നീ പരിശുദ്ധനാകുന്നു.... ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനേ ഞങ്ങളോടു കരുണ ചെയ്യേണമേ" എന്ന പ്രാർത്ഥനയാണ് മുകളിൽ പരാമർശിച്ചിരിക്കുന്ന ഭാഗം. ഈ പ്രാർത്ഥനയുടെ ഉത്ഭവം സംബന്ധിച്ച് അറിയിപ്പിന്റെ ശനിയാഴ്ച സന്ധ്യാനമസ്ക്കാരം സെദറാ പ്രാർത്ഥനയിൽ പരാമർശിച്ചിരിക്കുന്നു. അരിമത്യയിലെ യൗസേപ്പും നിക്കോദിമോസും കൂടി ക്രൂശിൽ നിന്നിറക്കിയ യേശുവിന്റെ ശരീരം സ്വീകരിച്ചു. വെടിപ്പുള്ള വസ്ത്രങ്ങൾ കൊണ്ടും മേൽത്തരമായ മൂരു കൊണ്ടും നറുമ്പശ കൊണ്ടും യേശുവിന്റെ ശരീരം പൊതിഞ്ഞു. സുഗന്ധം പൂശിയശേഷം പാറവെട്ടിയുണ്ടാക്കിയ പുതിയ ശവക്കല്ലറയിൽ വച്ചു. അപ്പോൾ കർത്താവിന്റെ സംസ്ക്കാരത്തെ ആദരിപ്പാൻ സ്വർഗ്ഗത്തിനിന്ന് ദൈവദൂതർ ഇറങ്ങി വന്നു. "ദൈവമേ നീ പരിശുദ്ധനാകുന്നു, ബലവാനേ നീ പരിശുദ്ധനാകുന്നു, മരണമില്ലാത്തവനേ നീ പരിശുദ്ധനാകുന്നു" എന്ന് ചൊല്ലി അവരെ ജയത്തിന്റെ സ്തുതി പഠിപ്പിച്ചു. "ഞങ്ങൾക്കുവേണ്ടി കുരിശിക്കപ്പെട്ടവനേ ഞങ്ങളോടു കരുണ ചെയ്യണമേ" എന്ന് അവർ ഏറ്റുപാടി. യേശുവിന്റെ സംസ്ക്കാരത്തിൽ അരിമത്യയിലെ യൗസേഫിനോടും നിക്കോദിമോസിനോടുമൊപ്പം ഗലീലയിൽ നിന്ന് യേശുവിനെ അനുഗമിച്ച സ്ത്രീകളും യോഹന്നാൻ ശ്ലീഹായും സംബന്ധിച്ചിരുന്നു എന്ന് ന്യായമായും അനുമാനിക്കാം (യോഹ. 19:25-27; 38-42). വേദശാസ്ത്രപരമായി ആഴമായ അർത്ഥമുള്ളതാണ് ഈ സ്തുതി. കാൽവറിയിൽ കുരിശിക്കപ്പെട്ട യേശുവിനെ രക്ഷകനായും ദൈവമായും തിരിച്ചറിഞ്ഞുകൊണ്ടുള്ള സ്തുതിഗീതമാണിത് എന്ന് എടുത്തു പറയേണ്ടിയിരിക്കുന്നു.

**ഉപസംഹാരം**

വേദവചനം കൊണ്ട് സമ്പന്നമാണ് കൗമ പ്രാർത്ഥന. മാത്രമല്ല വേദവചനത്തിന്റെയും സഭാപാരമ്പര്യത്തിന്റെയും അടിസ്ഥാനത്തിൽ കൗമാ പ്രാർത്ഥനയെപ്പറ്റി നടത്തുന്ന ഭാഷാപരവും വേദശാസ്ത്രപരവുമായ പഠനം ചിന്തോദ്ദീപകവും ആത്മീയോദ്ഘർഷപൂർണ്ണവുമായി നാം രുചിച്ചറിയുന്നു.



# ഫ്രത്തേല്ലി തുത്തി: ഫ്രാൻസിസ് മാർപാപ്പായുടെ ശ്രദ്ധേയമായ ചാക്രിക ലേഖനം


### ഫാ. ഡോ. കെ. എം. ജോർജ്


പരമ്പരാഗതമായി മാർപാപ്പാമാരുടെ ചാക്രിക ലേഖനങ്ങൾ കത്തോലിക്കാ സഭയ്ക്കുള്ളിലെ പാത്രിയർക്കീസന്മാർ, ആർച്ച് ബിഷപ്പന്മാർ, വൈദികർ, ജനങ്ങൾ എന്നിവരെ അഭിസംബോധന ചെയ്തുകൊണ്ട് കത്തോലിക്കർക്കു വേണ്ടി എഴുതുന്ന ഇടയലേഖനങ്ങളാണ്. അതുകൊണ്ട് കത്തോലിക്കാ സഭയ്ക്കു പുറത്തുള്ളവർ അത് ശ്രദ്ധിക്കാറേയില്ല. മാത്രവുമല്ല സഭയുടെ ചില സിദ്ധാന്തങ്ങൾ ഉയർത്തിപ്പിടിച്ച് ലോകത്തിൽ ഉണ്ടാകുന്ന പുരോഗമനപരമായ പല ആശയങ്ങളെയും വിമർശിക്കുകയും തള്ളിക്കളയുകയും ചെയ്യുന്ന രീതി ഉണ്ടായിരുന്നു. യൂറോപ്പിലെയും മറ്റും കടുത്ത മതവിദ്വേഷികളും സഭാവിരോധികളും പലപ്പോഴും അവജ്ഞയോടെ അവയെ അവഗണിക്കുകയും ചെയ്യുമായിരുന്നു.

എന്നാൽ 20-ാം നൂറ്റാണ്ടിൽ, അതായത് രണ്ടാം വത്തിക്കാൻ സുന്നഹദോസിനു ശേഷം, പുതിയ കാറ്റ് വീശിത്തുടങ്ങി. ഫ്രാൻസിസ് മാർപാപ്പായുടെ കാലത്തോടു കൂടി കാര്യമായ മാറ്റം വന്നു. തുടക്കം മുതൽ അദ്ദേഹത്തിന്റെ വാക്കുകളും പ്രവൃത്തികളും ലോകം മുഴുവൻ ശ്രദ്ധിച്ചുകൊണ്ടിരുന്നു. വത്തിക്കാനിലെ കർശനമായ പ്രോട്ടോക്കോൾ ലംഘിച്ച് മനുഷ്യസ്നേഹത്തിന്റെയും കരുണയുടെയും ഇടവഴികളിലേക്ക് ഫ്രാൻസിസ് മാർപാപ്പാ ഇറങ്ങിത്തുടങ്ങി. സഭയ്ക്കുള്ളിലെ യാഥാസ്ഥിതികർ പലരും നെറ്റി ചുളിക്കുകയും വിമർശനം ഉന്നയിക്കുകയും ചെയ്തപ്പോഴും യേശുക്രിസ്തുവിന്റെ സുവിശേഷത്തിന്റെ അർത്ഥവും വിവക്ഷയും തേടി അർജന്റീനാക്കാരനായ ഈ വൃദ്ധ പുരോഹിതൻ മനുഷ്യലോകത്തോട് സംവദിച്ചു.

'ഫ്രത്തേല്ലി തുത്തി' (Fratelli tutti) എന്ന ഇറ്റാലിയൻ പദങ്ങളുടെ അർത്ഥം എല്ലാവരും സഹോദരന്മാർ എന്നാണ്. ആ വാക്കുകളിൽ ചാക്രിക ലേഖനം തുടങ്ങുന്നതുകൊണ്ട് അതിന്റെ ശീർഷകവും അങ്ങനെയായി. 13-ാം നൂറ്റാണ്ടിൽ അസ്സീസ്സിയിലെ വി. ഫ്രാൻസിസ് തന്റെ സഹോദരങ്ങളെയും ദൈവസൃഷ്ടിയെ മുഴുവൻ അഭിസംബോധന ചെയ്യാൻ ഉപയോഗിച്ച വാക്കുകളാണ് ഇവ. സൂര്യനെ സഹോദരനായും വെള്ളത്തെ സഹോദരിയായും എല്ലാ ജീവജാലങ്ങളെയും സാഹോദര്യത്തിന്റെ മടിത്തട്ടിലാക്കി ജീവിച്ച ആ വിശുദ്ധന്റെ പേരാണ് മാർപാപ്പാ എടുത്തത്. ഇത് പലരെയും അദ്ഭുതപ്പെടുത്തിയിരുന്നു. കാരണം ജസ്യൂട്ട് സന്യാസ സമൂഹത്തിൽപെട്ട ആളാണ് ഇപ്പോഴത്തെ മാർപാപ്പാ. അദ്ദേഹം സ്ഥാനമേറ്റപ്പോൾ വാസ്തവത്തിൽ സ്വീകരിക്കേണ്ടിയിരുന്നത് ജസ്യൂട്ട് സമൂഹത്തിന്റെ സ്ഥാപകനും മുൻ പട്ടാളക്കാരനും അതികർശനക്കാരനുമായിരുന്ന ഇഗ്നേഷ്യസ് ലയോളയുടെ പേരാണ്. പക്ഷേ, പാപ്പാ എടുത്തത് അതിൽ നിന്നു വളരെ വ്യത്യസ്തമായ അനുകമ്പയുടെയും ആർദ്രതയുടെയും സർവ്വ സൃഷ്ടിയോടുമുള്ള സ്നേഹത്തിന്റെയും ഭാവം പ്രകടിപ്പിച്ച അസ്സീസിയിലെ ഫ്രാൻസിസിന്റേതാണ്. പാശ്ചാത്യ സഭയിലും പൊതുസമൂഹത്തിലും ക്രിസ്തു രൂപിയായ സന്യാസിയായിട്ടാണ് അസ്സീസിയിലെ ഫ്രാൻസിസ് കരുതപ്പെടുന്നത്.

എട്ട് അദ്ധ്യായങ്ങളുള്ള ദീർഘമായ ഇടയലേഖനമാണ് ഫ്രത്തല്ലി തുത്തി. ഇന്നത്തെ ലോകത്തിന്റെ അവസ്ഥയെ പൂർണ്ണമായി ഗ്രഹിച്ചുകൊണ്ട്, പാവങ്ങളോടും തള്ളപ്പെട്ടവരോടും താദാത്മ്യം പ്രകടിപ്പിച്ച് ലോകത്തിന്റെ സാമ്പത്തിക കടിഞ്ഞാണുകൾ നിയന്ത്രിക്കുന്ന ശക്തികളെ വിമർശിച്ചും തിരുത്തിയും, മറ്റ് മതങ്ങളോടും കാഴ്ചപ്പാടുകളോടും സ്നേഹസംവാദം പ്രോത്സാഹിപ്പിച്ചുകൊണ്ടും എഴുതപ്പെട്ട ഈ ചാക്രിക ലേഖനം ഒരു പാശ്ചാത്യ മതനേതാവിൽ നിന്നു വന്നു എന്നുള്ളത് പലരെയും വിസ്മയിപ്പിക്കുന്നു. ഇത്രയും തുറന്നതും സത്യസന്ധവുമായ ഈ ലേഖനം ലോകത്തിനു വേണ്ടിയുള്ള ദൈവത്തിന്റെ ഇച്ഛ പ്രകടിപ്പിക്കുന്നതിനോടൊപ്പം സഭയുടെ ഭാഗത്തുനിന്നു വന്നുപോയ കുറവുകളെ കുറിച്ചുള്ള ഒരു ഏറ്റുപറച്ചിൽ കൂടിയായി അനുഭവപ്പെട്ടു. ഒരു ക്രിസ്തീയ സഭാദ്ധ്യക്ഷന്റെ വിനയത്തോടും ദൈവരാജ്യത്തെക്കുറിച്ചുള്ള



ദർശനത്തോടും പ്രവാചകധൈര്യത്തോടും കൂടിയുള്ള ഇങ്ങനെയൊരു പുതു ലേഖനം വളരെ അപൂർവ്വമായി മാത്രമേ നമുക്കു ലഭിക്കുകയുള്ളു.

അദ്ദേഹത്തിന്റെ ചിന്തയിൽ നാമെല്ലാവരും ഒരുമിച്ചാണ് സത്യം അന്വേഷിക്കേണ്ടത് എന്ന് വ്യക്തമാക്കുന്നു. പറയുന്ന ആളും അദ്ദേഹത്തിന്റെ കീഴിലുള്ള സമൂഹവും മാത്രമാണ് സത്യത്തിന്റെ മുതൽപിടിക്കാർ എന്ന മുൻഗാമികളുടെ ധാരണയെ അദ്ദേഹം പരോക്ഷമായി തിരുത്തുന്നുമുണ്ട് എന്നും നമുക്ക് മനസ്സിലാകും. കത്തോലിക്കാ സഭയിൽ അനിഷേധ്യ പ്രമാണമായി പറഞ്ഞുകൊണ്ടിരുന്ന പാപ്പായുടെ അപ്രമാദിത്വമോ മറ്റ് ക്രിസ്തീയ സഭകളുടെമേൽ ഉള്ള അധീശത്വ അവകാശവാദമോ ഒന്നും ഇതിലില്ല. പരിസ്ഥിതിയെ സംരക്ഷിക്കുന്നതും അഭയാർത്ഥികൾക്ക് അഭയം കൊടുക്കുന്നതും നീതിക്കുവേണ്ടി ദാഹിക്കുന്നവർക്ക് നീതി ലഭ്യമാക്കുന്നതും മതങ്ങളുടെ മത്സരമില്ലാതെ സാഹോദര്യ സഹകരണങ്ങൾ നടപ്പിൽ വരുത്തുന്നതിനും എല്ലാ നേതാക്കന്മാരെയും ഉദ്ബോധിപ്പിക്കുന്ന വാക്കുകളാണ് തുടരെത്തുടരെ അദ്ദേഹം ഉപയോഗിക്കുന്നത്.

'പ്രതികാരം ഒരു പ്രശ്നത്തിനും പരിഹാരമല്ല' എന്ന് പ്രസ്താവിച്ചുകൊണ്ട് പരസ്പരം പടവെട്ടുന്ന രാജ്യങ്ങളെയും സമൂഹങ്ങളെയും അനുരഞ്ജനത്തിന്റെ പാതയിലേക്ക് അദ്ദേഹം ക്ഷണിക്കുന്നു.

ഇതൊക്കെ നല്ല കാര്യങ്ങളാണല്ലോ എന്ന് നമുക്ക് എല്ലാവർക്കും തോന്നാമെങ്കിലും കഠിനമായ വിമർശനങ്ങൾ കത്തോലിക്കാ സഭയ്ക്കുള്ളിൽ ഫ്രാൻസിസിനെതിരെ ഉയരുന്നുണ്ട്. 43000 വാക്കുകൾ ഉപയോഗിച്ചിട്ട് അതിൽ പിതാവായ ദൈവം എന്ന് ഒരിടത്തുമില്ല, യേശുക്രിസ്തുവിനെയും പരിശുദ്ധാത്മാവിനെയും കുറിച്ച് ഈരണ്ടു പരാമർശനങ്ങളേ ഉള്ളൂ, അതുകൊണ്ട് മാർപാപ്പാ ത്രിത്വ വിശ്വാസമോ, യേശുക്രിസ്തുവിന്റെ അതുല്യതയോ ഗൗരവമായിട്ട് എടുക്കുന്നില്ല എന്നാണ് തീവ്ര വിമർശനം. ഇത് വെറുമൊരു ഹ്യൂമനിസ്റ്റ് ലേഖനമാണ്, ദൈവികമല്ല എന്നും പറയുന്നവരുണ്ട്. നാം ദൈവത്തിന്റെ മക്കളാണ് എന്നു പറയുന്നതിനു പകരം ആദാമിന്റെ മക്കളാണെന്നു പറയുകയും രണ്ടാം ആദാമായിത്തീർന്ന ക്രിസ്തുവിനെക്കുറിച്ച് വേണ്ടത്ര പറയാതിരിക്കുകയും ചെയ്യുന്നു എന്നൊക്കെയാണ് യാഥാസ്ഥിതിക വിമർശനം. ഒരുപക്ഷേ ബെനഡിക്ട് മാർപാപ്പാ ഭരിച്ചിരുന്ന കാലത്ത് ജനകീയ ബിഷപ്പായിരുന്ന ഫ്രാൻസിസ്

(ബർഗോഗിയോ) ഇങ്ങനെയൊരു ലേഖനം എഴുതിയിരുന്നെങ്കിൽ ഒരുപക്ഷേ വത്തിക്കാനിൽ നിന്ന് കർശന നടപടികൾ ഉണ്ടാകുമായിരുന്നു.

ഏതായാലും ഒരു കാര്യം വ്യക്തമാണ്. കത്തോലിക്കാ സഭ അതിഗൗരവമായ പ്രതിസന്ധികളിലൂടെ കടന്നുപോയ സമയത്താണ് ബെനഡിക്ട് മാർപാപ്പാ രാജി വയ്ക്കുകയും ഫ്രാൻസിസ് സ്ഥാനമേൽക്കുകയും ചെയ്തത്. ഫ്രാൻസിസിന്റെ വിനീതവും മനുഷ്യസ്പർശിയുമായ വാക്കുകളും പ്രവൃത്തികളുമാണ് ഈ വലിയ പ്രതിസന്ധിയിൽ കത്തോലിക്കാ സഭയെ ലോകത്തിനു മുമ്പിൽ പിടിച്ചുനിൽക്കാൻ സഹായിച്ചത്. ഒരളവിൽ എല്ലാ ക്രിസ്ത്യാനികൾക്കും അത് സഹായകമായിത്തീർന്നു. യേശുക്രിസ്തുവിന്റെ സുവിശേഷമാണ് മറ്റെല്ലാ പ്രമാണങ്ങളെക്കാളും പാരമ്പര്യങ്ങളെക്കാളും ഫ്രാൻസിസ് മാർപാപ്പാ തന്റെ പാതയ്ക്കു വിളക്കായി കരുതിയത്. അതുകൊണ്ട് എന്ത് വിമർശനമുണ്ടായാലും അദ്ദേഹം ഉയർത്തിപ്പിടിക്കുന്ന സത്യവും സ്നേഹവും ക്ഷമയും കുറെ നാളുകൾ കുരിശിക്കപ്പെട്ടാലും വീണ്ടും ഉയിർത്തെഴുന്നേൽക്കും എന്നാണ് എല്ലാ നല്ല മനുഷ്യരുടെയും പ്രത്യാശ. നമ്മുടെ ഇരുണ്ട ഈ യുഗത്തിൽ ഒത്തിരിയേറെ മനുഷ്യർക്ക് പ്രകാശം നൽകുന്നതാണ് ഈ ഇടയലേഖനം എന്നതിൽ സംശയമില്ല.



## ബി.ജെ.പി. സംസ്ഥാന പ്രസിഡന്റ് കുന്നംകുളം ആർത്താറ്റ് അരമന സന്ദർശിച്ചു

കുന്നംകുളം: ഭാരതീയ ജനതാ പാർട്ടിയുടെ കേരള സംസ്ഥാന പ്രസിഡന്റ് കെ. സുരേന്ദ്രൻ സഭയുടെ അഹമ്മദാബാദ് ഭദ്രാസനാധിപനും കുന്നംകുളം ഭദ്രാസനത്തിന്റെ സഹായ മെത്രാപ്പോലീത്തായും മാധ്യമ വിഭാഗം അദ്ധ്യക്ഷനുമായ പുലിക്കോട്ടിൽ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായെ കുന്നംകുളം ഭദ്രാസന അരമനയിൽ ഒക്ടോ. 21-ന് സന്ദർശിച്ചു. തൃശ്ശൂർ ജില്ലാ പ്രസിഡന്റ് അഡ്വ. കെ. കെ. അനീഷ് കുമാർ, പാർട്ടി സംസ്ഥാന കമ്മിറ്റി അംഗവും മലങ്കരസഭയുടെ ചെങ്ങന്നൂർ ഭദ്രാസന കൗൺസിൽ അംഗവുമായ സജി മാത്യു, സഭയുടെ ഇപ്പോഴത്തെ മാനേജിംഗ് കമ്മറ്റി അംഗം അഡ്വ. മാത്യൂസ് മഠത്തേത്ത് എന്നിവർ സംസ്ഥാന പ്രസിഡൻറിനെ അനുഗമിച്ചു.

പ. കാതോലിക്കാ ബാവായുടെ സ്നേഹാന്വേഷണങ്ങൾ മാർ യൂലിയോസ് അതിഥികളെ അറിയിച്ചു. സുരേന്ദ്രനേയും ബിജെപി സംസ്ഥാന കമ്മറ്റി അംഗമായി തിരഞ്ഞെടുക്കപ്പെട്ട സജി മാത്യുവിനെയും പൊന്നാട അണിയിച്ച് ആദരിച്ചു. മലങ്കരസഭാ ചരിത്രത്തെ സംബന്ധിച്ച പുസ്തകങ്ങൾ കെ. സുരേന്ദ്രന് സമ്മാനിച്ചു. കേന്ദ്ര സഹമന്ത്രി വി. മുരളീധരൻ, മുൻ സംസ്ഥാന അധ്യക്ഷൻമാരായിരുന്ന ഇപ്പോഴത്തെ മിസോറാം ഗവർണർ അഡ്വ. ശ്രീധരൻ പിള്ള, കുമ്മനം രാജശേഖരൻ, സംസ്ഥാന ഉപാധ്യക്ഷൻ എ. എൻ. രാധാകൃഷ്ണൻ, ബി.ജെ.പി സംസ്ഥാന സെക്രട്ടറി നാഗേഷ് തുടങ്ങിയവർ മലങ്കരസഭയോട് കാണിക്കുന്ന സ്നേഹവാൽസല്യങ്ങൾ മെത്രാപ്പോലീത്താ അനുസ്മരിച്ചു.

2017 ജൂലൈ 3-ലെ വിധി ഉൾപ്പെടെ സുപ്രീംകോടതിയുടെ വിവിധ വിധികൾ നടപ്പാക്കുന്ന കാര്യത്തിൽ ഉൾപ്പെടെ ഇടതു-വലതു സർക്കാരുകൾ മലങ്കര സഭയോട് ഇന്നും തുടർന്നു വരുന്ന അവഗണനകൾ മെത്രാപ്പോലീത്താ ചൂണ്ടിക്കാട്ടി.

കുന്നംകുളം ഭദ്രാസന സെക്രട്ടറി ഫാ. ജോസഫ് ചെറുവത്തൂർ, ഫാ. ഗീവർഗ്ഗീസ് കാട്ടിൽ, കുന്നംകുളം ഭദ്രാസന കൗൺസിൽ അംഗം അഡ്വ. ഗിൽബർട്ട് ചീരൻ എന്നിവർ സന്നിഹിതരായിരുന്നു. നൽകിയ സ്വീകരണത്തിന് സുരേന്ദ്രൻ നന്ദി രേഖപ്പെടുത്തി.

**തുമ്പമൺ ഭദ്രാസനത്തിലെ സീനിയർ വൈദികൻ ഫാ. പി. ജി. ഗീവറുഗീസ് പറപ്പള്ളിൽ (83) നിര്യാതനായി. തുമ്പമൺ ഏറം, മാത്തൂർ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.**





**കുന്നംകുളം ചിറളയം സെന്റ് ലാസറസ്സ് ഓർത്തഡോക്സ്സ് ദേവാലയത്തിലെ ശാക്രുള്ള മാർ ബസ്സേലിയോസ്സ് മാഫ്രിയാനയുടെ 256-ാം ഓർമ്മ പെരുനാളിനോടനുബന്ധിച്ച് ഒക്ടോബർ 21 ബുധനാഴ്ച സന്ധ്യാ നമസ്കാരവും പ്രദക്ഷിണവും നടന്നു. ഡോ. ഗീവർഗീസ് മാർ യൂലിയോസ് മുഖ്യകാർമ്മികനായിരുന്നു.**



**സ്വന്തമായ താമസ സൗകര്യം ഇല്ലാത്തതിനെ തുടർന്ന് നരകയാതന അനുഭവിച്ചിരുന്ന ജോസിന് നെഹ്റു നഗർ വാർഡ് കോൺഗ്രസ്സ് കമ്മിറ്റി പ്രസിഡണ്ട് അജിത്ത് ചീരൻ മുൻകൈയെടുത്ത് ഡോ. ഗീവർഗീസ് മാർ യൂലിയോസ് ഉൾപ്പെടെയുള്ളവരുടെ സഹായത്തോടെ പണിതു നൽകിയ സുരക്ഷിത പാർപ്പിടത്തിലേക്ക് അദ്ദേഹത്തെ കഴിഞ്ഞ ദിവസമാണ് മാറ്റി താമസിപ്പിച്ചത്. ഡോ: ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ ജോസിനെ സന്ദർശിച്ചു. ഏറെ സന്തോഷത്തോടെയാണ് ജോസ് മെത്രാപ്പോലീത്തായെ സ്വീകരിച്ചത്.**

ലേഖനം

# അപ്പോസ്തോലിക ക്രൈസ്തവതയുടെ ഉദാത്ത മാതൃക

## അനിൽ. ജി. ജോർജ്ജ്

15 രാജ്യങ്ങളുടെ ഫെഡറൽ യൂണിയൻ ആയിരുന്ന USSR 1991-ൽ പിരിച്ചു വിട്ടു. ഓരോന്നും സ്വതന്ത്ര രാഷ്ട്രങ്ങളായി. റഷ്യ, യുക്രൈൻ, ജോർജിയ, ബെലോറഷ്യ, ഉസ്ബെക്കിസ്ഥാൻ, അർമേനിയ, അസർബെയ്ജാൻ, കസാഖ്സ്താൻ, കിർഗിസ്ഥാൻ, മൊൾഡോവ, തുർക്മെനിസ്ഥാൻ, തജികിസ്താൻ, ലാത്വിയ, ലിത്വാനിയ, എസ്റ്റോണിയ.

റഷ്യൻ ഓർത്തഡോക്സ്, ഉക്രൈനിയൻ ഓർത്തഡോക്സ്, ജോർജിയൻ ഓർത്തഡോക്സ് എന്നീ ഈസ്റ്റേൺ ഓർത്തഡോക്സ് സഖ്യസഭകൾ, USSR മതത്തിന്റെ സിംഹഭാഗവും കൈയ്യടക്കി പോന്നിരുന്നു. ലോകത്തെ ഏറ്റവും വലിയ ഓർത്തഡോക്സ് ക്രൈസ്തവ സമൂഹമാണ്, USSR-ലേത്.

സ്വതന്ത്രമായ രാജ്യങ്ങളിൽ സ്വതന്ത്ര സ്വയംഭരണ സഭകളും പിൽക്കാലത്തുണ്ടായി. റഷ്യൻ-യുക്രൈൻ-ജോർജിയൻ സഭകളുടെ തണലിൽ എങ്കിലും, ലോക ഓർത്തഡോക്സിയിൽ എവിടെയും എക്കാലത്തും ഉള്ളതുപോലെ, അവ ഓരോന്നും സ്വയംഭരണ സഭകളാണ്.

പട്ടത്തിന്റെയും പൊതു ആരാധനാ അനുഷ്ഠാനങ്ങളുടെയും പേരിൽ വിലപേശലും അവകാശവാദങ്ങളും ഇല്ല. ഭരണപരമായ വിഷയങ്ങളിൽപോലും സഹകരണത്തിൽ വർത്തിച്ചുപോന്ന പ്രാദേശിക സഭകളുടെമേൽ, മൂന്നു വലിയ സഭകളും മുൻ ബന്ധങ്ങളുടെ പേരിൽ ഒരു അധികാര-അവകാശങ്ങളും അടിച്ചേൽപ്പിക്കുന്നില്ല.

റഷ്യൻ സഭ എന്ന വടവൃക്ഷത്തിന്റെ തണലിൽ തീരെ ചെറിയ ഓർത്തഡോക്സ് വിശ്വാസ സമൂഹങ്ങൾ ഇന്നും അന്യംനിന്നുപോകാതെ നിലനിൽക്കുന്നു. അത്, ഓരോന്നിന്റെയും പരിപൂർണ്ണ സ്വത്വ സ്വാതന്ത്ര്യത്തിലും, സമാധാനത്തിലും എന്ന് നാം അറിയേണ്ടതുണ്ട്.

പാക്കിസ്ഥാൻ, ജപ്പാൻ, ചൈന, ഫിൻലൻഡ്, സ്വീഡൻ, നോർവേ, ഡെൻമാർക്ക് തുടങ്ങിയ രാജ്യങ്ങളിൽ, 50 ആയിരം വരുന്ന ചെറു ഓർത്തഡോക്സ് സമൂഹങ്ങൾ പോലും റഷ്യൻ സഭയുടെ ആത്മീയ-ഭൗതിക സഹായത്തിൽ നശിച്ചുപോകാതെ, അപ്പോസ്തോലിക വിശ്വാസത്തിന്റെ തനിമ സംരക്ഷിച്ചു പ്രവർത്തിക്കുന്നു. ക്രമേണ വളരുന്നു.

സൈബീരിയ പോലുള്ള മഞ്ഞുപ്രദേശങ്ങളിലും റഷ്യൻ സഭ പൈതൃകം എത്തിക്കുന്നു. മൊബൈൽ ചാപ്പലുകൾ, പാരഷൂട്ട് വൈദികർ എന്നിവർ വിദൂര ദിക്കുകളിൽ ഒറ്റപ്പെട്ട അതിർത്തിസൈനികർക്കും മറ്റും ആത്മീയ സേവനം നൽകുന്നു.

ഓറിയന്റൽ ഓർത്തഡോക്സ് സമൂഹത്തിലെ ഇന്ത്യൻ ഓർത്തഡോക്സ് സഭയുമായി നൂറ്റാണ്ടു പിന്നിട്ട ഊഷ്മളമായ ബന്ധം, ഈസ്റ്റേൺ ഓർത്തഡോക്സിയിലെ റഷ്യൻ സഭ കാത്തുസൂക്ഷിക്കുന്നതിന് സവിശേഷ ശ്രദ്ധ വയ്ക്കുന്നു.

ഇരു സഭകൾക്കും ഇടയിൽ ഇപ്പോൾ സംയുക്ത വർക്കിംഗ് കമ്മിറ്റി പ്രവർത്തിക്കുന്നു.

ഒന്നാം ലോക മഹായുദ്ധത്തിന്റെ (1914-18) കെടുതി കഴിഞ്ഞു, റഷ്യയിലെ ക്രൈസ്തവർക്കെതിരായി കൊടും പീഡനങ്ങൾ അഴിച്ചുവിട്ട കമ്യൂണിസ്റ്റു ബോൾഷെവിക് ഭരണകാലത്ത് (പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കാലം) 20 വർഷത്തോളം മലങ്കരയിൽ വന്നു താമസിച്ച ഒരു റഷ്യൻ സന്യാസിയുണ്ട് - ഫാ. ആൻഡ്രോണിക്.



1933-ൽ ഇദ്ദേഹം പത്തനാപുരം മൗണ്ട് താബോർ സന്യാസി മഠത്തിൽ (1929-ൽ സ്ഥാപിച്ചത്) വന്നു. ഇദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾക്ക് മഠം അനുവദിച്ച എട്ട് ഏക്കർ വരുന്ന മലയുടെ മുകളിലെ വന്യമൃഗങ്ങൾ നിറഞ്ഞ പ്രദേശം തെളിച്ചു പള്ളി വച്ചു, ഫലവൃക്ഷങ്ങൾ നട്ടു. അനേകം അക്രൈസ്തവരും ഇദ്ദേഹത്തിന്റെ ആരാധകരായി ഉണ്ടായിരുന്നു. മലക്ക് മൗണ്ട് താബോർ എന്ന പേരിട്ടതും ഇദ്ദേഹം തന്നേ!

### ചീഞ്ഞുപോയ ബന്ധം

ഒന്നാം നൂറ്റാണ്ടു മുതൽ മലങ്കരയ്ക്കു വൈദേശിക സഭകളുടെ കൗദാശിക സാഹോദര്യ ബന്ധങ്ങൾ സജീവമായി ഉണ്ട്. ഇതിൽ പേർഷ്യൻ സഭയാണ് സഹസ്രാബ്ദം പിന്നിട്ടു മുന്നിൽ. അവരുടെ സാന്നിദ്ധ്യം മലങ്കരയിൽ ഇപ്പോഴുമുണ്ട്. എവിടെയും ഒരു അപശബ്ദം ഉയർന്നു കണ്ടില്ല.

17-ാം നൂറ്റാണ്ടിൽ ഒരു പ്രതിസന്ധിയുണ്ടായപ്പോൾ അന്ത്യോക്യൻ ബന്ധത്തിന് നിർബ്ബന്ധിതമായി. സാമ്പത്തികമോ, അഭയാർത്ഥി-അഭയമോ നാം ആവശ്യപ്പെട്ടില്ല. കാതും കഴുത്തും പറിച്ച് ഉള്ളതു അങ്ങോട്ട് കൊടുത്തതേയുള്ളു എന്നാണു ലഭ്യമായ ചരിത്രം. ക്രിസ്തുവിൽ പങ്കുവയ്ക്കാൻ ചുമതലപ്പെട്ട, കൗദാശിക സഹായം മാത്രമാണ് നാം തിരികെ പ്രതീക്ഷിച്ചത്.

മാർത്തോമ്മായുടെ മലങ്കരസഭ, ഒരുപാട് പ്രതീക്ഷയും വിശ്വാസവും അർപ്പിച്ച അന്ത്യോക്യൻ ബന്ധം മാത്രം ചീഞ്ഞു പോയത് എന്തുകൊണ്ടാണ്? എവിടെയും കറയില്ലാതെ നിൽക്കുന്ന മലങ്കരസഭ, ഒരിടത്തു മാത്രം പിഴക്കാൻ കാരണമില്ല.

ലോകത്തൊരിടത്തും ക്രൈസ്തവ മതത്തിൽ ഇങ്ങനെ, നൂറ്റാണ്ടിന്റെ ഒരു ഗതികേട് സംഭവിച്ചിട്ടുള്ളതായി കണ്ടിട്ടില്ല. ❑



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




വചനതീർത്ഥം



# കുറവുകൾ പരിഹരിക്കപ്പെടേണ്ടവയാണ്

## (സ്ലീബാ പെരുന്നാളിന് ശേഷം ആറാം ഞായർ)

### (വി. ലൂക്കോസ് 18:18-27) (വി. മത്തായി 19:16-27; വി. മർക്കോസ് 10:17-27)

**ഫാ. യോഹന്നാൻ കെ.**

(സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി, നാഗ്പ്പൂർ)

ഒരു വർഷത്തെ സഭാകലണ്ടർപ്രകാരമുള്ള ആറു കാലങ്ങളിലെ അവസാനത്തെ കാലമാണ് സ്ലീബാക്കാലം. സ്ലീബാ പെരുനാളിനുശേഷം മുതൽ കൂദോശ് ഈത്തോ വരെയുള്ള ഞായറാഴ്ചകളാണ് ഇതിലുള്ളത്. ഇന്നത്തെ ദിനം സ്ലീബാക്കാലത്തിന്റെ അവസാന ഞായറാഴ്ചയാണ്. ദൈവരാജ്യത്തിനു വേണ്ടി ഒരാൾ എന്തെല്ലാം ത്യജിക്കണമെന്നുള്ള സന്ദേശമാണ് ക്രിസ്തു ജനക്കൂട്ടത്തിലൊരുവന്റെ ചോദ്യത്തിന് മറുപടിയായി നൽകുന്നത്. നമ്മുടെ നിക്ഷേപങ്ങളുടെ കണക്കുകൾ ദൈവരാജ്യ പ്രവേശനത്തിന് ഉതകുന്നവയാണോ എന്നുള്ള സ്വയപരിശോധന നടത്തുവാനും, ഭൂമിയിലെ സമ്പത്ത് 'നിത്യജീവൻ' എന്ന ദൈവദാനത്തിന് നമ്മെ അർഹമാക്കുന്നതിന് അതിന്റെ യഥാർത്ഥ വിനിയോഗം എങ്ങനെയാകണമെന്നും ക്രിസ്തു പഠിപ്പിക്കുന്നു. സ്ലീബാ പെരുനാളിനുശേഷമുള്ള മൂന്നും, പ്രത്യേകിച്ച് നാലാം ഞായറാഴ്ചകളുടേയും വേദഭാഗത്തിനോട് ഇതിന് സാമ്യമുണ്ട്.

ധനത്തിന്റെ യഥാർത്ഥ വിനിയോഗവും, നമ്മുടെ കുറവുകളെപ്പറ്റിയുള്ള ധാരണയും, അതിനെ മാറ്റുവാനുള്ള ആർജ്ജവത്വവും നാം സൂക്ഷിക്കണമെന്നുള്ള സദ്വിചാരങ്ങളാണ് ഇന്നത്തെ സന്ദേശം നമുക്ക് നൽകുന്നത്.

**1. ജീവിതത്തിന്റെ മഹത്തായ ലക്ഷ്യം 'നിത്യജീവൻ' പ്രാപിക്കുക എന്നതാണ്**

ക്രിസ്തുവിന്റെ ഉപദേശത്തിലും, അദ്ഭുതങ്ങളിലും വിസ്മയിക്കുകയും, ആകൃഷ്ടരാവുകയും ചെയ്ത ജനക്കൂട്ടത്തിൽ നിന്നുള്ള ഒരു പ്രമാണിയാണ് 'നിത്യജീവനെ അവകാശമാക്കുവാൻ എന്തു ചെയ്യണം' എന്നുള്ള ചോദ്യം ചോദിക്കുന്നത്. ആൾക്കൂട്ടത്തിലൊരുവൻ എന്ന് മർക്കോസും, യുവാവ് എന്ന് മത്തായിയും പറയുമ്പോൾ, 'പ്രമാണി' എന്ന വാക്കാണ് ആ വ്യക്തിയെ സൂചിപ്പിക്കാൻ ലൂക്കോസ് ഉപയോഗിക്കുന്നത്. ഈ മൂന്നു സുവിശേഷഭാഗങ്ങളും ചേർത്തു വായിക്കുമ്പോൾ, സമൂഹത്തിലെ ഉന്നതമായ സ്ഥാനം വഹിക്കുന്ന വളരെ സമ്പത്തുള്ള ഒരു യുവാവാണ് ഈ ചോദ്യകർത്താവ് എന്ന് വ്യാഖ്യാനിക്കാം. സമ്പത്തും, സ്ഥാനമാനങ്ങളും ഉണ്ടായിട്ടും ജീവിതം അതിന്റെ യഥാർത്ഥ ലക്ഷ്യപ്രാപ്തിയിലായില്ല എന്നുള്ള ചിന്ത ആ മനുഷ്യന് തീർച്ചയായിട്ടും ഉണ്ടാകും. അതിനാലാണ് ക്രിസ്തുവിൽ നിന്നും അതിനൊരുത്തരം കിട്ടും എന്നുള്ളതിനാൽ ഇങ്ങനെയൊരു ചോദ്യത്തിന് അദ്ദേഹം മുതിരുന്നത്. 'ദൈവ കൽപനകളെ പാലിക്കുക' എന്ന ഉപദേശമാണ് ക്രിസ്തു അവന് നൽകുന്നത്. പത്ത് കൽപനകളിൽ ആറെണ്ണം ക്രിസ്തു എടുത്തു പറയുന്നു.

1. കുല ചെയ്യരുത് (6-ാം കൽപന)
2. വ്യഭിചാരം ചെയ്യരുത് (7-ാം കൽപന)
3. മോഷ്ടിക്കരുത് (8-ാം കൽപന)
4. കള്ളസാക്ഷ്യം പറയരുത് (9-ാം കൽപന)
5. അപ്പനേയും അമ്മയേയും ബഹുമാനിക്ക (5-ാം കൽപന)
6. കൂട്ടുകാരനെ നിന്നെപ്പോലെ തന്നെ സ്നേഹിക്ക (ഇത് പത്താമത്തെ കൽപനയായ 'കൂട്ടുകാരനുള്ള യാതൊന്നിനേയും മോഹിക്കരുത്' എന്നതിനോട് ചേർത്തു വായിക്കാവുന്നതാണ്).

ദൈവം മോശ മുഖാന്തിരം യിസ്രായേൽ മക്കൾക്കു നൽകിയ പത്തു കൽപനകളിൽ ആദ്യത്തെ അഞ്ച് കൽപനകൾ (പുറപ്പാട് 20:1-12) ദൈവത്തോടും, അടുത്ത അഞ്ച് കൽപനകൾ (പുറപ്പാട് 20:13-17) മനുഷ്യരോടുമുള്ള ഒരുവന്റെ ബന്ധം എപ്രകാരം ആയിരിക്കണമെന്നുള്ള നിയമങ്ങളാണ്. പ്രമാണിയായ ഈ യുവാവ് ഇതെല്ലാം പാലിക്കുന്നവനാണോ എന്നുള്ള ചോദ്യമാണ് ക്രിസ്തു



ഉന്നയിക്കുന്നത്. മാത്രമല്ല അധികാരവും, സമ്പത്തും ആവോളമുള്ള ചെറുപ്പക്കാരനായ ഒരു വ്യക്തി, തെറ്റിപ്പോകാവുന്ന ജീവിത സാഹചര്യങ്ങളാണ് ക്രിസ്തു എടുത്തു പറയുന്നത്. എന്നാൽ തന്റെ സ്ഥാനമാനങ്ങൾ ദൈവകൽപനാചരണങ്ങളിൽ നിന്ന് പിൻമാറുവാനുള്ളതല്ല എന്ന് ആ യുവാവ് പറയുന്നു. സമ്പത്തിലും, പദവികളിലും, തന്റെ യൗവനത്തിലുമൊന്നും യഥാർത്ഥ ആനന്ദം അവന് അനുഭവിക്കാൻ സാധിക്കുന്നില്ല. അതിനാൽ ജീവിതത്തിൽ പരിപൂർണ്ണമായ സംതൃപ്തി അവനുണ്ടാകുന്നുമില്ല. ആ ലക്ഷ്യപ്രാപ്തി 'നിത്യജീവനാണ്.' അതാണ് ആ യുവാവ് ആവശ്യപ്പെടുന്നത്. ഈ ഭൂമിയിലുള്ള നമ്മുടെ ജീവിതത്തിന്റെ ആത്യന്തിക ലക്ഷ്യവും, 'നിത്യജീവനെ പ്രാപിക്കുക' എന്നുള്ളതായിരിക്കട്ടെ.

**2. ജീവിതത്തിലുള്ള നമ്മുടെ കുറവുകൾക്ക് പരിഹാരം കണ്ടെത്തുക**

ക്രിസ്തുവിന്റെ പ്രീതി സമ്പാദിക്കുവാനായിരിക്കണം 'നല്ലവനായ ഗുരോ' എന്നുള്ള പ്രമാണിയുടെ അഭിസംബോധന. ആ പ്രലോഭനത്തിൽ ക്രിസ്തു വീണുപോകുന്നില്ല എന്നു മാത്രമല്ല; നല്ലവൻ ദൈവം മാത്രമാണ് എന്ന സൂചനയും നൽകുന്നു. എന്നാൽ 'ദൈവകൽപനകളെ അവൻ പാലിക്കുന്നു' എന്ന മറുപടിയിൽ 'ക്രിസ്തു അവനെ സ്നേഹിച്ചു' എന്നത് വി. മർക്കോസ് എടുത്തു പറയുന്നുണ്ട് (10:21). അതിനാലാണ് അവന്റെ കുറവുകളെ ക്രിസ്തു ചൂണ്ടിക്കാണിക്കുന്നത്. ആ കുറവ് പരിഹരിക്കുവാൻ അഞ്ച് കാര്യങ്ങളാണ് ക്രിസ്തു ആവശ്യപ്പെട്ടത് (മർക്കോസ് 10:21):

1. തിരികെപ്പോകുക.
2. എല്ലാം വിൽക്കുക.
3. വിറ്റുകിട്ടുന്നത് ദരിദ്രർക്ക് വിതരണം ചെയ്യുക.
4. തിരികെ വരിക.
5. യേശുവിനെ അനുഗമിക്കുക.

സമ്പത്തും സ്ഥാനമാനങ്ങളും സ്വന്തം നേട്ടത്തിനും, ഉന്നതിയ്ക്കും മാത്ര

മായി ഉപയോഗിച്ച ആ യുവാവിനോട് തത്വത്തിൽ, അത് മറ്റുള്ളവരുടെ നന്മയ്ക്കും, പുരോഗതിയ്ക്കുമായി വിനിയോഗിക്കണമെന്ന സന്ദേശമാണ് ക്രിസ്തു നൽകിയത്. പങ്കുവെയ്ക്കലിന്റെ സന്തോഷവും സംതൃപ്തിയും അവനുണ്ടാകുന്നില്ല എന്നതായിരുന്നു അവന്റെ കുറവ്. ദൈവരാജ്യപ്രവേശനത്തിനും, അതുവഴിയുള്ള നിത്യജീവന്റെ പ്രാപ്തിയ്ക്കും കൽപനകളുടെ യഥാർത്ഥത്തിലുള്ള ഈ പ്രമാണമാണ് പാലിക്കപ്പെടേണ്ടിയിരുന്നത്. 'ക്രിസ്തുവിനുവേണ്ടി എല്ലാം ഉപേക്ഷിക്കുക എന്നുള്ളതിൽ 'ക്രിസ്തുവാണ് എല്ലാം' എന്നുള്ള സന്ദേശം അടങ്ങിയിരിക്കുന്നു.

"എന്റെ സമ്പത്തെന്നു ചൊല്ലുവാൻ, വേറെയില്ലൊന്നും
യേശു മാത്രം സമ്പത്താകുന്നു" എന്ന് ദേവാലയത്തിൽ വെച്ച് ആവർത്തിച്ച് പ്രാർത്ഥിച്ച് തിരികെ വരുമ്പോഴാണ്, പുറത്ത് ഊരിവെച്ച ചെരുപ്പ് കാണാത്തതിനെയോർത്ത് നാം വ്യാകുലപ്പെടുന്നത്. ശരിക്കും ഭൗതികമായതിൽ മാത്രം ആശ്രയം വെക്കുന്ന ഈ യുവാവിന്റെ മനസ്സാണ് നമുക്കോരോരുത്തർക്കും. ഈ കുറവിനെ നാം പരിഹരിക്കേണ്ടത് അത്യാവശ്യമാണ്.

സമ്പത്ത് പങ്കുവെയ്ക്കപ്പെടേണ്ടതാണെന്നും, കൊടുക്കുമ്പോൾ അത് വർദ്ധിക്കുകയേയുള്ളുവെന്നും നാം മനസ്സിലാക്കുക. സഭയിലെ മിഷൻ പ്രവർത്തനങ്ങളും, മറ്റ് സാമൂഹിക നേട്ടങ്ങളുമെല്ലാം വിശ്വാസികളുടെ ഈ പങ്കുവെയ്ക്കലിന്റെ കൂട്ടായ്മയിൽ നിന്നാണ് ഉണ്ടായിരിക്കുന്നത്. 'ദരിദ്രരുടെ ലോകത്തിൽ ധനവാനായിരിക്കുന്നത് പാപമാണെന്ന്' പഠിപ്പിച്ച പിതാക്കന്മാർ നമുക്കുണ്ട്. അതിനാൽത്തന്നെ ദൈവം നമുക്ക് നൽകിയ അനുഗ്രഹങ്ങൾ മറ്റുള്ളവർക്കും കൂടി അവകാശപ്പെട്ടതാണെന്നും, ഒരു തിരിച്ചുവരവ് നമുക്കെല്ലാം ആവശ്യമാണെന്നും ക്രിസ്തു നമ്മെ ബോധ്യപ്പെടുത്തുന്നു.

കഴിഞ്ഞ ഒരു വർഷക്കാലം മലങ്കര ഓർത്തഡോക്സ് സഭയുടെ ഔദ്യോഗിക ഓൺലൈൻ പ്രതിവാര വാർത്താ ബുള്ളറ്റിനിലൂടെ ഞായറാഴ്ച ഏവൻഗേലിയോനിലെ സദ്വിചാരങ്ങൾ നിങ്ങളിലെത്തിക്കാനായി സാധിച്ചതിൽ ദൈവത്തെ മഹത്വപ്പെടുത്തുന്നു. ഒരു ക്രിസ്തീയ ശിഷ്യന്റെ ജീവിതത്തിന്റെ വിവിധ മേഖലകൾ - ഭൗതികവും ആത്മികവുമായ തലത്തിൽ നിന്നുകൊണ്ട് നോക്കിക്കാണുവാനും, മിഷൻ വീക്ഷണം എപ്രകാരമായിരിക്കണം, ക്രിസ്തീയ ദൗത്യനിർവ്വഹണം എങ്ങനെയായിരിക്കണമെന്നുള്ള ചിന്തയിലാണ് 52 ആഴ്ചയിലെ വചനഭാഗങ്ങൾ വ്യാഖ്യാനിച്ചത്. അതിൽ പരിമിതികളും ആവർത്തന വിരസതയുമെല്ലാം ഉണ്ടായിട്ടുണ്ട് എന്നതിൽ ഖേദിക്കുന്നതിനോടൊപ്പം തന്നെ, ചില ചിന്തകൾ നിങ്ങളിലുണ്ടാക്കിയ അനുരണനങ്ങൾ സന്തോഷം തരുന്നവയാണ്.

കോവിഡിന്റെ പിടിയിലായതിനാൽ രണ്ട് ഞായറാഴ്ചകളിലെ സദ്വിചാരങ്ങൾക്ക് തടസ്സമുണ്ടായെങ്കിലും, ദൈവകരുണയാൽ വീണ്ടും നിങ്ങളിലേക്കെത്തുവാൻ സാധിച്ചു. ഈ വിചാരങ്ങൾക്ക് ഇന്ന് വിരാമമാകുകയാണ്. ഇത്തരുണത്തിൽ എന്നെ ഈ ഉദ്യമത്തിന് നിയോഗിച്ച അഭിവന്ദ്യ ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായോടും മറ്റു ബോർഡംഗങ്ങളോടുമെല്ലാം എന്റെ അകൈതവമായ നന്ദി അർപ്പിക്കുന്നതിനോടൊപ്പം, പ്രാർത്ഥനയിൽ ഓർക്കണമെന്നുള്ള അപേക്ഷയോടെ നിർത്തുന്നു. ദൈവതിരുനാമം മഹത്വപ്പെടട്ടെ.



**മുഖ്യമന്ത്രിയുടെ ഈ വർഷത്തെ സ്തുത്യർഹമായ സേവനത്തിനു കേരളാ പോലീസിനുള്ള അവാർഡിന് അർഹനായ മാവേലിക്കര പോലീസ് സ്റ്റേഷൻ റൈട്ടർ സിനു വർഗീസ്സ്. കൊറ്റമ്പള്ളി മാർ ഏലിയാ ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.**



**ഓർത്തഡോക്സ് സെമിനാരി 1987-1991 ബാച്ചിന്റെ ഡയറക്ടറി ഡോ. സഖറിയാ മാർ അപ്രേം, ഡോ. ഗീവർഗീസ് മാർ യൂലിയോസ് എന്നിവർ ചേർന്ന് പ്രകാശനം ചെയ്തപ്പോൾ. ബർസ്കീപ്പാ റമ്പാൻ, നഥനിയേൽ റമ്പാൻ എന്നിവർ സമീപം.**







## സെമിനാരി ബാച്ചിന്റെ (1987-1991) വാർഷികം

കോട്ടയം : ഓർത്തഡോക്സ് സെമിനാരിയിൽ 1987 - 1991 ബാച്ചിന്റെ മുപ്പതാം വാർഷികം ആരംഭിച്ചു. ഡോ. സഖറിയാ മാർ അപ്രേം മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ച വെർച്ചൽ സമ്മേളനത്തിൽ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ മുഖ്യപ്രഭാഷണം നടത്തി.

ഡോ. ഗീവർഗിസ് മാർ യൂലിയോസ് , നഥനിയേൽ റമ്പാൻ, സിൽവാനിയോസ് റമ്പാൻ, ബർസ്കീപ്പാ റമ്പാൻ എന്നിവർ നേതൃത്വം നൽകി.

1991-ൽ പഠനം പൂർത്തിയാക്കിയ 27 പേരിൽ രണ്ട് മെത്രാപ്പോലിത്തന്മാരും മൂന്ന് റമ്പാന്മാരും ഉണ്ട്. ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ അഞ്ച് പേരും സഭാ മാനേജിങ്ങ് കമ്മിറ്റിയിൽ ഏഴു പേരും ഈ ബാച്ചിൽ നിന്നും ഉണ്ട്. വിവിധ വിഷയങ്ങളിൽ എട്ട് പേർ ഡോക്ടറൽ ബിരുദവും നേടിയിട്ടുണ്ട്.

വാർഷികത്തോടനുബന്ധിച്ച് ഡോക്മെന്ററിയും ഡയറക്ടറിയും പ്രകാശിപ്പിച്ചു. വിവിധ സാമൂഹിക ക്ഷേമപദ്ധതികൾക്ക് രൂപം നൽകിയിട്ടുണ്ട്.



## കട്ടിള സ്ഥാപനം നടത്തി

കുന്നംകുളം: മൂലേപ്പാട് മാർ ബസേലിയോസ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവകയുടെ നവദേവാലയ കട്ടിള സ്ഥാപനം 2020 ഒക്ടോബർ 18–ന് ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമീകത്വത്തിലും വൈദീകരുടെ സഹകാർമികത്വത്തിലും നടന്നു. പ. കാതോലിക്കാ ബാവ ആശീർവദിച്ചു നൽകിയ സ്വർണകുരിശ് അടിസ്ഥാനമായി പ്രതിഷ്ഠിച്ചുകൊണ്ടായിരുന്നു കട്ടിള സ്ഥാപനം. ഇടവക വികാരി ഗീവർഗീസ് ജോൺസൺ, കൈസ്ഥാനി പി. യു ഷാജൻ, സെക്രട്ടറി മെറിഷ് സക്കറിയ എന്നിവർ നേതൃത്വം നൽകി.



## ഒരു വീട് എന്ന സ്വപ്ന സാക്ഷാത്കാരം വിജയകുമാറിനെ ദൈവം അനുഗ്രഹിച്ചു

അട്ടപ്പാടി: കഴിഞ്ഞ 10 വർഷം ആയി അട്ടപ്പാടി ആശ്രമത്തിൽ ഡ്രൈവർ ആയി ജോലി ചെയ്യുന്ന വിജയകുമാറിന്, ആശ്രമം വകയായി മനോഹരമായ ഒരു വീട് പണിതു നൽകി. അഹമ്മദാബാദ് ഭദ്രാസനത്തിന്റെ പുലിക്കോട്ടിൽ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ പുതിയ ഭവനം കൂദാശ ചെയ്തു. പാലുകാച്ചൽ ചടങ്ങും നടന്നു. പുതിയ ഭവന പൂർത്തീകരണത്തിന്റെ സന്തോഷമായി സമീപ വാസികളായ കുടുംബങ്ങൾക്ക് ഭക്ഷണ കിറ്റ് വിതരണം ചെയ്തു.



## നന്മ കൂട്ടായ്മയുടെ പഠന സഹായ വിതരണം നടത്തി

അട്ടപ്പാടി: അട്ടപ്പാടി ആശ്രമത്തിൽ വെച്ച് മലങ്കര ഓർത്തഡോക്സ് സഭയുടെ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ എലമല സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമായ മാന്താനത്തു റീന തോമസിന്, മലയാള മനോരമയുടെ കോട്ടയം മാസ്കോമിൽ ജേർണലിസം ഡിപ്ലോമ കോഴ്സിനു പഠിക്കുന്നതിനു 50000 രൂപയുടെ സ്കോളർഷിപ് നൽകി. അയർലണ്ട് ഡബ്ലിൻ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയാണ് നന്മ കൂട്ടായ്മക്ക് വേണ്ടി സ്പോൺസർഷിപ് അനുവദിച്ചത്.



## സ്കൂൾ ഓഫ് ഓർത്തഡോക്സ് സേക്രഡ് മ്യൂസിക്കിന്റെ വേർചൽ ക്വയർ

ഡൽഹി: ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായാൽ 1996 ഫെബ്രുവരി 4-ന് സ്ഥാപിതമായതും ജോബ് മാർ ഫിലെക്സിനോസ് മെത്രാപ്പോലിത്തായാൽ 2010–ൽ ഡൽഹി ഭദ്രാസനത്തിന്റെ ഔദ്യോഗിക സംഗീത വിഭാഗമായി പരിരക്ഷിക്കപ്പെട്ടതുമായ സ്കൂൾ ഓഫ് ഓർത്തഡോക്സ് സേക്രഡ് മ്യൂസിക് സിൽവർ ജൂബിലി നിറവിലേക്ക് പ്രവേശിക്കുന്നു. ക്രിസ്തിയ ആരാധനാഗീതങ്ങൾ അതിന്റെ പൗരാണികാ തനിമയോടും വിശുദ്ധിയോടും കൂടെ പുതു തലമുറക്ക് പകർന്നു നൽകുക എന്നതായിരുന്നു ഫാ. സാം വി. ഗബ്രിയേലും മറ്റ് വൈദികരും നേതൃത്വം നൽകിയ ഈ മ്യൂസിക് സ്കൂളിന്റെ പ്രധാന സ്ഥാപനോദ്ദേശ്യം. ഈ സംഗീത കൂട്ടായ്മയുടെ ആദ്യകാല പ്രവർത്തകർ ഇന്ന് ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ ആണെകിലും സിൽവർ ജൂബിലിയുടെ മുന്നോടിയായി 'വരുവിൻ സഹജരെ' എന്ന ഗാനത്തിന് വേണ്ടി ഒന്നു ചേരുകയാണ്. 25 വർഷങ്ങൾക്കു മുൻപ് എഴുതപ്പെട്ട ഈ ഗാനം സമകാലീന പ്രസക്തിയോടെ പുനവതരിപ്പിക്കുന്നു. ഈ ഗാനത്തിന്റെ രചന വിൽസൺ തോമസും സംഗീത സംവിധാനം തോമസ് ഏലിയാസും, ഓർക്കസ്ട്രഷൻ സാം തോമസും (ദുബായ് ) നിർവഹിച്ചിരിക്കുന്നു.

ഈ ഗാനത്തിന്റെ ഔദ്യോഗിക പോസ്റ്റർ പ്രകാശനം ഡൽഹി ഭദ്രാസനാധിപൻ ഡോ. യൂഹാനോൻ മാർ ദിമെത്രിയോസ് മെത്രാപ്പോലീത്താ സംഗീത സംവിധായകൻ തോമസ് ഏലിയാസിന് നൽകി നിർവഹിച്ചു. മുൻകാല പ്രവർത്തകർ ജീബോ ജോർജ് കുളത്തിങ്കൽ, ജോർജ് വർഗീസ് എന്നിവർ സംബന്ധിച്ചു.




**ഡോ. സഖറിയാസ് മാർ തെയോഫിലോസ് മെത്രാപോലീത്തയുടെ ദീപ്ത സ്മരണയിൽ കാരുണ്യ തേജസ് എന്ന സംഗീത ആൽബം പ. കാതോലിക്കാ ബാവാ പരുമല സെമിനാരി മാനേജർ ഫാ. എം സി കുര്യാക്കോസിന് നൽകി പ്രകാശനം ചെയ്തു.**



## അട്ടപ്പാടി നമ്മ കൂട്ടായ്മ ആടുകളെ വിതരണം ചെയ്തു

അട്ടപ്പാടി: സെന്റ് തോമസ് ആശ്രമത്തിൽ നടന്ന ലളിതമായ ചടങ്ങിൽ പുലിക്കോട്ടിൽ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ 5 ആടുകളെ വിതരണം ചെയ്തു. ഫാദർ എം ഡി യൂഹാനോൻ റമ്പാൻ, ഫാ. വർഗീസ് ജോസഫ്, ഫാ. വർഗീസ് മാത്യു, ഫാദർ ബെന്നി, ഫാ. ജൈജു, പി. യു. ഷാജൻ കുന്നംകുളം, ഷാജു പെട്ടിക്കൽ, ജോസഫ് ആന്റണി മാസ്റ്റർ, സാം മാന്താനത്തു എന്നിവർ സംബന്ധിച്ചു.




The New Liturgical Year of the Church will begin from November 1st. The New Liturgical Calendar for the year 2020-21 can be ordered online through the Google-form link captioned here. This Liturgical Calendar of the Church conceptualised by H.G. Dr. Geevarghese Mar Yulios Metropolitan and published under the auspices of Jyothis Publications, Jyothis Ashram ( Diocese of Ahmedabad ) provides information about all the seasons, canonical hours, Feasts, Biblical lectionary and many more. The link for having a glimpse or referring the existing Liturgical Year Calendar is given below: https://drive.google.com/file/d/1iEsDQjx4IN5TNv-uU8BPquy-AzV5i8Z4/view?usp=drivesdk"Please fill up the details and place the order as per your need. If you would like faster service and direct information on current stock and pricing please contact us at +91 9426347399 / +91 8281079864 ( Whatsapp ). "The link for ordering new calendar **https://forms.gle/oYobsH9WazhWVkqJ8**



## ഭദ്രാസന മീഡിയ വിംഗിന്റെ ഉദ്ഘാടനവും അനുമോദനവും

മാവേലിക്കര: ഭദ്രാസന ആസ്ഥാനമായ തെയോ ഭവൻ അരമനയിൽ മീഡിയ വിംഗിന്റെ പ്രവർത്തനോദ്ഘാടനം അലക്സിയോസ് മാർ യൗസേബിയോസ് നിർവഹിച്ചു. പ്രസ്തുത ചടങ്ങിൽ മുഖ്യമന്ത്രിയുടെ പോലീസ് മെഡലിന് അർഹനായ മാവേലിക്കര പോലീസ് സ്റ്റേഷനിലെ സീനിയർ സിവിൽ പോലീസ് ഓഫീസർ സിനു വർഗീസിനെ പൊന്നാടയണിയിച്ച് ആദരിച്ചു. ഭദ്രാസന സെക്രട്ടറി ഫാ. ജോൺസ് ഈപ്പൻ ഭദ്രാസന കൗൺസിൽ അംഗങ്ങളായ ഫാ. പി. ഡി. സ്കറിയ, ഫാ. കെ പി. വർഗീസ്, തങ്കച്ചൻ കൊല്ലമല, ടി. കെ. മത്തായി, ബിനു ശാമുവേൽ, ജോൺസൺ കണ്ണനാകുഴി എന്നിവർ ആശംസകൾ അർപ്പിച്ചു സംസാരിച്ചു.



## ആശീർവദിച്ചു

കൊയമ്പത്തൂർ: തടാകം ക്രിസ്തുശിഷ്യ ആശ്രമത്തിൽ പുതുക്കിപണിത ദേവാലയത്തിന്റെ മുകളിൽ സ്ഥാപിക്കാനുള്ള കുരിശ് ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ ആശീർവദിക്കുന്നു. ആചാര്യ ഫാ. എൻ. എം. ജോർജ്, യാക്കോബ് റമ്പാൻ, ഫാ. സജി (അട്ടപ്പാടി ആശ്രമം) എന്നിവർ സമീപം.



**കൊട്ടാരക്കര സെന്റ് ഗ്രീഗോറിയോസ് കോളജ് അസി. പ്രൊഫസർ പിങ്കി ഏബ്രഹാം, കേരള സർവ്വകലാശാലയിൽ നിന്ന് കെമിസ്ട്രിയിൽ ഡോക്ടറേറ്റ് നേടി. സഭയുടെ പരിസ്ഥിതി കമ്മീഷൻ കേന്ദ്ര കമ്മിറ്റി മെമ്പർ റ്റി. പി. പ്രിൻസ് ഉമ്മന്നൂരിന്റെ ഭാര്യയാണ്.**

## പരുമല പള്ളി പദയാത്ര ഈ വർഷം പൂർണമായും ഒഴിവാക്കാൻ തീരുമാനം

തിരുവല്ല: പ. പരുമല തിരുമേനിയുടെ 118-ാമത് ഓർമ പെരുനാളിനോട് അനുബന്ധിച്ച പദയാത്ര കോവിഡ് വ്യാപനത്തിന്റെ പശ്ചാത്തലത്തിൽ പൂർണമായും ഒഴിവാക്കാൻ തീരുമാനമായി.

തിരുവല്ല എം.എൽ.എ. മാത്യു ടി തോമസിന്റെയും ചെങ്ങന്നൂർ എം.എൽ.എ. സജി ചെറിയാന്റെയും സാന്നിധ്യത്തിൽ തിരുവല്ല സബ് കളക്ടർ ചേതൻ കുമാർ മീണയുടെ അധ്യക്ഷതയിൽ പരുമല പെരുനാളുമായി ബന്ധപ്പെട്ട ക്രമീകരണങ്ങൾ നിശ്ചയിക്കുന്നതിന് ഓൺലൈനായി ചേർന്ന യോഗത്തിലാണ് തീരുമാനം.

പെരുനാളുമായി ബന്ധപ്പെട്ട് ഒക്ടോബർ 26 മുതൽ നവംബർ രണ്ടു വരെ നടക്കുന്ന ചടങ്ങുകളിൽ ജനപങ്കാളിത്തം പരമാവധി 50 ആയി നിജപ്പെടുത്തും.

ജനപങ്കാളിത്തം പരിമിതപ്പെടുത്തിയത് സംബന്ധിച്ച് അനൗൺസ്മെന്റ് നടത്തുന്നതിന് ബന്ധപ്പെട്ട തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾക്ക് നിർദേശം നൽകി. തിരുവല്ല, ചെങ്ങന്നൂർ തഹസീൽദാർമാർ ഇക്കാര്യം ഉറപ്പുവരുത്തും.

പള്ളിയുടെ പരിസരത്തുള്ള അനധികൃത വഴിയോര കച്ചവടം, വ്യാപാരങ്ങൾ എന്നിവ പൂർണമായും ഒഴിവാക്കുന്നതിനുള്ള നടപടി സ്വീകരിക്കുന്നതിന് തിരുവല്ല സബ് കളക്ടർ, ചെങ്ങന്നൂർ ആർഡിഒ എന്നിവരെ ചുമതലപ്പെടുത്തി.



ഇംഗ്ലിഷ് സാഹിത്യത്തിൽ പിഎച്ച്ഡി (ഭാരതിയാർ സർവകലാശാല) നേടിയ ഗിഫ്റ്റി എൽസാ വർഗീസ്. തിരുവല്ല ബാലികാമഠം ഹയർ സെക്കൻഡറി സ്കൂളിലെ ഇംഗ്ലിഷ് അധ്യാപികയാണ്. അടൂർ സെന്റ്. സിറിൽസ് കോളജ് മുൻ പ്രിൻസിപ്പൽ ഡോ. വർഗീസ് പേരയിലിന്റെയും റിട്ട. ഹെഡ്മിസ്ട്രസ് ഡാർലി പാപ്പച്ചന്റെയും മകളും ജോമോൻ ജോയ്സിന്റെ (ഡപ്യൂട്ടി മാനേജർ, മാർക്കറ്റിങ്, റേഡിയോ മാംഗോ, തിരുവനന്തപുരം) ഭാര്യയുമാണ്.



എം. ജി. യൂണിവേഴ്സിറ്റിയിൽ നിന്നു കൊമേഴ്സിൽ ഡോക്ടറേറ്റ് നേടിയ വിൽസൺ സി. തോമസ്. പാമ്പാടി കെ. ജി. കോളജ് കൊമേഴ്സ് വിഭാഗം അസി. പ്രൊഫസർ. പാമ്പാടി സെന്റ് ജോൺസ് കത്തീഡ്രൽ ഇടവകാംഗം.



എം. ജി. യൂണിവേഴ്സിറ്റിയിൽ നിന്നു കൊമേഴ്സിൽ ഡോക്ടറേറ്റ് നേടിയ അനു അന്ന നൈനാൻ. കൊട്ടാരക്കര ഐപ്പള്ളൂർ സെന്റ് ജോർജ് ശാലേം ഇടവകാംഗം. കൊട്ടാരക്കര പുലമൺ പണയിൽ പുത്തൻവീട്ടിൽ ഫാ. തോമസ് ജോണിന്റെ ഭാര്യ.



**കാലം ചെയ്ത മാർത്തോമാ സഭയുടെ അദ്ധ്യക്ഷൻ ഡോ. ജോസഫ് മാർത്തോമാ മെത്രാപ്പോലീത്തയ്ക്ക് മലങ്കര ഓർത്തഡോക്സ് സഭയുടെ മെത്രാപ്പോലീത്തന്മാരുടെ നേതൃത്വത്തിൽ മലങ്കര അസോസിയേഷൻ പ്രതിനിധികൾ, വൈദികർ,അൽമായർ അടങ്ങിയ സംഘം പ്രാർത്ഥനകൾ നടത്തി ആദരാഞ്ജലികൾ അർപ്പിച്ചു.**



**3rd memorial feast of Dr. Zacharias Mor Theophilos at St. George Orthodox Church, Chittorgrah, Rajasthan (Ahmedabad Diocese).**

## ഗ്രീഗോറിയൻ പ്രഭാഷണ പരമ്പര

മാന്നാർ: പരുമല പെരുന്നാളിൽ 27 മുതൽ 31 വരെ ഗ്രീഗോറിയൻ പ്രഭാഷണ പരമ്പര നടത്തും. 27-ന് നാലിന് ഡോ.യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് അദ്ധ്യക്ഷത വഹിക്കുന്ന സമ്മേളനത്തിൽ ചലച്ചിത്ര സംവിധായകൻ ബ്ലെസി ഉദ്ഘാടനം ചെയ്യും. ഡോ. സഖറിയാസ് മാർ അപ്രേം പ്രഭാഷണം നടത്തും. അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ എന്നിവർ പ്രസംഗിക്കും.

28-ന് ഏഷ്യാനെറ്റ് ന്യൂസ് പ്രിൻസിപ്പൽ കറസ്പോണ്ടന്റ് ജോഷി കുര്യനും 29-ന് ആദ്ധ്യാത്മീക സൂഫി പ്രഭാഷകൻ പി. എം. എ. സലാം മുസിലിയാറും പ്രഭാഷണം നടത്തും.

30-ന് ക്രിസ്ത്യൻ കോൺഫ്രൻസ് ഓഫ് ഏഷ്യാ ജനറൽ സെക്രട്ടറി ഡോ. മാത്യൂസ് ജോർജ് ചുനക്കര പ്രഭാഷണം നടത്തും. ദീപക് സി. ഏലിയാസ് ചാത്തുരുത്തി പ്രസംഗിക്കും.

31-ന് തൃശൂർ ശ്രീരാമകൃഷ്ണ മഠത്തിലെ സ്വാമി നന്ദാത്മജാനന്ദ പ്രഭാഷണം നടത്തും. വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോൺ, ഫാ. ഡോ. റെജി മാത്യു, പരുമല സെമിനാരി മാനേജർ ഫാ. എം. സി. കുര്യാക്കോസ് എന്നിവർ പ്രസംഗിക്കും.

പ്രഭാഷണം ഗ്രീഗോറിയൻ ചാനൽ, ഏഷ്യാനെറ്റ് എസിവി, കേരളാ വിഷൻ ചാനലുകൾ ലൈവ് സംപ്രേഷണം ചെയ്യും.



## സമൂഹമാധ്യമങ്ങളിലൂടെയുള്ള കുറ്റകൃത്യങ്ങൾ തടയാൻ നിയമ ഭേദഗതി

സമൂഹമാധ്യമങ്ങൾ വഴിയുള്ള കറ്റകൃത്യങ്ങൾ വർധിച്ചുവരുന്നത് വലിയ ഉൽകണ്ഠ ഉളവാക്കുന്നുണ്ട്. അടുത്ത കാലത്ത് സൈബർ വേദികൾ ഉപയോഗിച്ച് നടത്തിയ ചില കുറ്റകൃത്യങ്ങൾ നമ്മുടെ സ്ത്രീ സമൂഹത്തിനിടയിൽ വലിയ ആശങ്കയുണ്ടാക്കിയിട്ടുണ്ട്. സ്വകാര്യജീവിതത്തിനും സൈബർ ആക്രമണങ്ങൾ വലിയ ഭീഷണിയായിരിക്കുകയാണ്. ഇത്തരം കുറ്റകൃത്യങ്ങൾ തടയുന്നതിന് നിലവിലുള്ള നിയമ വ്യവസ്ഥകൾ അപര്യാപ്തമാണെന്ന് കണ്ടതിനാൽ പോലീസ് ആക്ടിൽ ഭേദഗതി വരുത്താൻ തീരുമാനിച്ചിരിക്കുകയാണ്. ഈ ഭേദഗതി, ഓർഡിനൻസായി പുറപ്പെടുവിക്കുന്നതിന് ഗവർണറോട് ശുപാർശ ചെയ്യാൻ ഇന്നത്തെ മന്ത്രിസഭായോഗം തീരുമാനിച്ചിട്ടുണ്ട്.

നിലവിലുള്ള പോലീസ് ആക്ടിൽ 118-എ എന്ന വകുപ്പ് കൂട്ടിച്ചേർക്കാനാണ് മന്ത്രിസഭ ശുപാർശ ചെയ്യുന്നത്. ഏതെങ്കിലും വ്യക്തിയെ ഭീഷണിപ്പെടുത്തുന്നതിനോ അപമാനിക്കുന്നതിനോ അപകീർത്തിപ്പെടുത്തുന്നതിനോ ഉദ്ദേശിച്ച് ഏതെങ്കിലും തരത്തിലുള്ള വിനിമയ ഉപാധികളിലൂടെ ഉള്ളടക്കം നിർമിക്കുകയോ പ്രസിദ്ധീകരിക്കുകയോ പ്രചരിപ്പിക്കുകയോ ചെയ്യുന്നവർക്ക് അഞ്ചു വർഷം വരെ തടവോ 10,000 രൂപ വരെ പിഴയോ, അല്ലെങ്കിൽ രണ്ടും കൂടിയോ വിധിക്കുന്നതിനുള്ള വ്യവസ്ഥയാണ് കൂട്ടിച്ചേർക്കുന്ന വകുപ്പിലുള്ളത്.

സമൂഹമാധ്യമങ്ങളിലൂടെ നടക്കുന്ന വിദ്വേഷ, അപവാദ പ്രചരണങ്ങളെ കുറിച്ച് കേരള ഹൈക്കോടതി തന്നെ കഴിഞ്ഞ മെയ് മാസം ഒരു കേസിൽ പരാമർശിച്ചിരുന്നു. വർധിച്ചുവരുന്ന ഈ പ്രവണത അവസാനിപ്പിക്കുന്നതിനാവശ്യമായ നടപടി സ്വീകരിക്കാൻ ചീഫ് സെക്രട്ടറിക്കും പോലീസ് മേധാവിക്കും ഹൈക്കോടതി നിർദേശം നൽകുകയും ചെയ്തിരുന്നു. എന്നാൽ കോവിഡ് മഹാമാരി പൊട്ടിപുറപ്പെട്ട ശേഷം സമൂഹമാധ്യമങ്ങളിലൂടെയുള്ള വ്യാജ പ്രചരണങ്ങളും വിദ്വേഷ പ്രസ്താവനകളും ഏറെ വർധിച്ചതായിട്ടാണ് കാണുന്നത്. ഇതെല്ലാം കണക്കിലെടുത്താണ് നിയമത്തിൽ ഭേദഗതി വരുത്താൻ തീരുമാനിച്ചത്.

2000-ലെ ഐടി ആക്ടിലെ 66-എ വകുപ്പും 2011-ലെ കേരള പോലീസ് ആക്ടിലെ 118 (ഡി) വകുപ്പും അഭിപ്രായസ്വാതന്ത്ര്യത്തിനു എതിരാണ് എന്നു കണ്ട് സുപ്രീം കോടതി റദ്ദാക്കിയിരുന്നു. ഇതിനു പകരം മറ്റു നിയമവ്യവസ്ഥകളൊന്നും കേന്ദ്രസർക്കാർ കൊണ്ടുവന്നിട്ടില്ല. ഈ സാഹചര്യത്തിൽ സമൂഹമാധ്യമങ്ങൾ വഴി നടക്കുന്ന കുറ്റകൃത്യങ്ങൾ ഫലപ്രദമായി നേരിടാൻ പോലീസിന് കഴിയാത്ത സാഹചര്യമുണ്ട്. ഇതെല്ലാം കണക്കിലെടുത്താണ് നിയമത്തിൽ ഭേദഗതി വരുത്താൻ തീരുമാനിച്ചത്.

**- പിണറായി വിജയൻ (മുഖ്യമന്ത്രി)**



**വെട്ടിത്തറ മാർ മീഖായേൽ പള്ളിയിൽ യൂഹാനോൻ മാർ മിലിത്തോസ് 23 വർഷങ്ങൾക്കു ശേഷം വി. കുർബാന അർപ്പിച്ചു.**



## മാനവ ജാതിക്കു മുമ്പിൽ ഉദാത്തമായ ഒരു മാതൃക

അട്ടപ്പാടിയിലെ നാലു സ്ഥാപനങ്ങളിലെ ആരോരും തുണയില്ലാത്ത നൂറ്റിയെഴുപത്തഞ്ചോളം അന്തേവാസികൾ സന്തോഷിതരാണ്. കൽക്കണ്ടി അസീസി നിലയത്തിലെ മാനസിക വൈകല്യമുള്ള 45 സ്ത്രീകളും കവണ്ടിക്കൽ കാരുണ്യ ആശ്രമത്തിലെ വയോവൃദ്ധരായ 70 സ്ത്രീപുരുഷൻമാരും പെട്ടിക്കൽ പുതു ജീവനിലെ സ്വന്തം നാടും വീടും ഏതെന്ന് അറിയാത്ത 25 വൃദ്ധരും അട്ടപ്പാടി മിഷനിലെ 35 പേരും ഏറ്റം സന്തോഷത്തോടെ, നന്ദിയോടെ ദൈവത്തെ സ്തുതിക്കയാണ്... വളരെ രുചികരമായ ഉച്ചഭക്ഷണം (ചിക്കൻ ബിരിയാണി) കിട്ടിയതിൽ.

മലങ്കര ഓർത്തഡോക്സ് സഭയുടെ അമേരിക്കൻ ഭദ്രാസനത്തിൽ ദൈവീക ശുശ്രൂഷ ചെയ്യുന്ന ഒരു വൈദികന്റെ മകളുടെ വിവാഹ കൂദാശ ഇന്ന് ന്യൂയോർക്കിൽ വെച്ച് നടക്കുന്നതിന്റെ ഭാഗമായിട്ടാണ് അട്ടപ്പാടിയിലെ അഭയ ഭവനങ്ങളിൽ കഴിയുന്ന ആരോരും തുണയില്ലാത്ത വയോവൃദ്ധരും മാനസിക വൈകല്യമുള്ളവരുമായ 175 പേർക്കു കല്യാണ വിരുന്നു ഒരുക്കിയത്. അട്ടപ്പാടി മിഷനിലൂടെ നന്മ കൂട്ടായ്മയാണ് ഭക്ഷണം എത്തിച്ചു കൊടുത്തത്. ഈ കാലഘട്ടത്തിൽ വിവാഹ ധൂർത്തു ഭൂഷണമായി കാണുന്നവർക്കു അനുകരണീയമായ ഒരു മാതൃകയാണിത്.

പരിശുദ്ധമായ വിവാഹ കൂദാശയിലൂടെ കുടുംബ ജീവിതത്തിലേക്ക് പ്രവേശിക്കുന്ന ദമ്പതികൾക്കായി നമുക്ക് പ്രാർത്ഥിക്കാം. അട്ടപ്പാടി മിഷന്റെയും നന്മ കൂട്ടായ്മയുടെയും വിരുന്നു സൽക്കാരത്തിൽ നിറഞ്ഞ മനസ്സോടെ പങ്കുചേർന്ന ഓരോരുത്തരുടെയും നെഞ്ചോട് ചേർത്തുപിടിച്ച നന്ദിയും പ്രാർത്ഥനയും ആശംസകളും നവദമ്പതികൾക്ക് അർപ്പിക്കുന്നു.

നന്മ കൂട്ടായ്മ സെക്രട്ടറി ഫാദർ ബിജു കല്ലിങ്കൽ, ശാന്തിഗ്രാം ആശ്രമം സുപ്പീരിയർ ഫാദർ ജോബി ഇടത്തിനാൽ, ഫാദർ ജിന്റോ കോയിക്കക്കുന്നേൽ, ഫാദർ ബെന്നി അക്കൂറ്റു , ഫാദർ ജൈജു കൊഴുപ്പക്കളം , അട്ടപ്പാടി ആശ്രമം സുപ്പീരിയർ ഫാദർ വർഗീസ് ജോസഫ്, ഫാദർ വർഗീസ് മാത്യു, കോ ഓർഡിനേറ്റർ ഷാജു പെട്ടിക്കൽ, റൂബി മാർക്കോസ്, എം. ജെ. യേശുദാസ്, സാം കോഴിക്കൂടം എന്നിവർ കല്യാണവിരുന്ന് ഒരുക്കുന്നതിന് നേതൃത്വം നൽകി.

**- ഫാ. എം. ഡി. യൂഹാനോൻ റമ്പാൻ**



മലങ്കര ഓർത്തഡോക്സ് സഭയുടെ കാതോലിക്കയായി മഹത്തായ 10 വർഷങ്ങൾ പൂർത്തിയാക്കുന്ന പ. ബസേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാക്ക് അരീപ്പറമ്പ് സെന്റ് ജോർജ് ഓർത്ത ഡോക്സ് ഇടവകയിലെ ജോർജിയൻ യുവജനപ്രസ്ഥാനത്തിന്റെ സ്നേഹോ പഹാരമായ പരിപാലനയുടെ 10 വർഷങ്ങൾ (കാതോലിക്കാ സ്ഥാനാ രോഹണ ദശാബ്ദി മംഗള ഗാനം) കോട്ടയം ഭദ്രാസന സഹായ മെത്രാ പ്പോലീത്ത ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് പ്രകാശനം ചെയ്തു.



## പശ്ചിമ മേഖല വൈദീക യോഗം നടത്തപ്പെട്ടു

മാവേലിക്കര: ഭദ്രാസനത്തിലെ പശ്ചിമ മേഖലയിൽ ഉൾപ്പെടുന്ന പള്ളിക ളിലെ വൈദീകരെ ഉൾകൊള്ളിച്ചുകൊണ്ടു മാവേലിക്കര ഭദ്രസന ആസ്ഥനമായ തെയോഭവൻ അരമനയിൽ ഭദ്രാസന സഹായ മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ കോവിഡ് പ്രോട്ടോകോൾ പാലിച്ചു വൈദികയോഗം നട ത്തപ്പെട്ടു.

## നഴ്സിംഗ് പാരാമെഡിക്കൽ സീറ്റുകൾ വർദ്ധിപ്പിക്കണം: മലങ്കര അസോസിയേഷൻ സെക്രട്ടറി

കോട്ടയം: സംസ്ഥാനത്ത കോളേജുകളിൽ നഴ്സിംഗ് പാരാമെഡിക്കൽ സീറ്റു കൾ വർദ്ധിപ്പിക്കണമെന്ന് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ സെക്രട്ടറി ബിജു ഉമ്മൻ. 50% ശതമാനമെങ്കിലും വർദ്ധിപ്പിക്കണമെന്നാണ് ആവശ്യം. കൊവിഡ് സാഹചര്യത്തിൽ സംസ്ഥാനത്തിന് പുറത്ത് പോയി പഠിക്കാനാവാത്ത അവസ്ഥ കണക്കിലെടുത്ത് വിദ്യാർത്ഥികൾക്കായി സീറ്റുകൾ വർദ്ധിപ്പിക്കണമെന്നാണ് ആവശ്യം.

പാരാ മെഡിക്കൽ തൊഴിലവസരങ്ങൾ വർദ്ധിച്ച് വരുന്നത് കണക്കിലെടുത്ത് അതിന്റെ ഗുണം കേരളത്തിലെ വിദ്യാർത്ഥികൾക്ക് കിട്ടുംവിധം സർക്കാർ നടപ ടിയെടുക്കണമെന്നാണ് ബിജു ഉമ്മൻ ആവശ്യപ്പെടുന്നത്.





ജോർജ്ജ് മട്ടമ്മേൽ അച്ചൻ 2004-ൽ സ്ഥാപിച്ച കണ്ടനാട് സെന്റ് മേരീസ് ഹൈസ്കൂൾ കുരിശ് പുനരുദ്ധാരണം നടത്തി ഡോ. മാത്യൂസ് മാർ സേവേ റിയോസ് കൂദാശ ചെയ്തു. കണ്ടനാട് പള്ളി വികാരിയും ഹൈസ്കൂൾ മാനേജരുമായ ഐസക്ക് മട്ടമ്മേൽ കോർഎപ്പിസ്കോപ്പായും സഹവികാരി ഫാ. ജോൺസ് മാത്യു ഐക്കരകുന്നത്തും മുളന്തുരുത്തി മാർത്തോമ്മൻ പള്ളി വികാരി ഫാ. ജിയോ ജോർജ്ജ് മട്ടമ്മേലും സഹകാർമികത്വം വഹിച്ചു.



കേരള യൂണിവേഴ്സിറ്റിയിൽ നിന്നും BCom. LLB പരീക്ഷയിൽ ഒന്നാം റാങ്ക് കരസ്ഥമാക്കിയ ആനി സൂസൻ വർഗീസ്. കുറിച്ചി വലിയ പള്ളിയിൽ നേരിയത്ര ജോജി വർഗീസിന്റെയും റീനാ ജോജിയുടെയും മകൾ.



കൊച്ചിൻ സർവകലാശാലയിൽ നിന്ന് എം.ഫിൽ ൽ രണ്ടാം റാങ്ക് കരസ്ഥമാക്കിയ MGOCSM കേന്ദ്ര വൈസ് പ്രസിഡന്റ് സിംജോ സാമുവേൽ സക്കറിയ. മാവേലിക്കര കുന്നം സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.